

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 53 THE ONLINE OFFICIAL NEWS BULLETIN 2024 December 12


## SEASON OF THE ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 15<br>Galyono d-Yawseph Kino Revelation to St. Joseph<br>♪ 7 | 16<br>♪ 3 | 17<br>96th Mem. of H.H.Baselius Geevarghese I (Vallikkattu Dayara)<br>♪ 7 | 18<br>Comme. of St. Thomas the Apostle (The day St. Thomas was pierced by the lance of heathens)<br>♪ 3 | 19<br>♪ 7 | 20<br>Comme. of St. Ignatius Nurono (Fiery One)<br>♪ 3 | 21<br>✝ Martyrdom of St. Thomas the Apostle (Apostle of India)<br>♪ 8 |



## റഷ്യൻ പ്രസിഡന്റ് പുടിനിന്റെ ബഹുമതി പ. കാതോലിക്ക ബാവായ്ക്ക് സമ്മാനിച്ചു

ന്യൂഡൽഹി: ആധ്യാത്മിക, സാമൂഹികരംഗത്തെ സംഭാവനകളും, ഇന്ത്യ-റഷ്യ ബന്ധം മെച്ചപ്പെടുത്താൻ നടത്തുന്ന ഇടപെടലുകളും പരിഗണിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്ക ബാവായ്ക്ക് റഷ്യ 'ഓർഡർ ഓഫ് ഫ്രണ്ട്ഷിപ്പ്' ബഹുമതി സമ്മാനിച്ചു. ന്യൂഡൽഹിയിലെ റഷ്യൻ എംബസിയിൽ നടന്ന ചടങ്ങിൽ പ്രസിഡന്റ് വ്ലാദിമിർ പുടിനുവേണ്ടി റഷ്യൻ അംബാസിഡർ ഡെനിസ് അലിപോവ് ബഹുമതി സമ്മാനിച്ചു. ചടങ്ങിൽ രാഷ്ട്രീയ-സാമുദായിക-സാംസ്ക്കാരിക രംഗത്തെ പ്രമുഖർ പങ്കെടുത്തു.

സ്വദേശത്തെയും വിദേശരാജ്യങ്ങളിലെയും പ്രതിഭകളെ ആദരിക്കുന്നതിനായി 1994-ലാണ് റഷ്യ ഓർഡർ ഓഫ് ഫ്രണ്ട്ഷിപ്പ് ബഹുമതി ഏർപ്പെടുത്തിയത്. ഐക്യരാഷ്ട്ര സഭയുടെ മുൻസെക്രട്ടറി ജനറൽ ബാൻ കി മൂൺ, ഫിഫ പ്രസിഡന്റ് ജിയാനി ഇൻഫന്റിനോ തുടങ്ങി നിരവധി പ്രമുഖർക്ക് റഷ്യൻ പ്രസിഡന്റ് പുരസ്ക്കാരം സമ്മാനിച്ചു. ശരീരത്തിൽ നെഞ്ചോട് ചേർത്ത് ഇടതുവശത്തായാണ് ഓർഡർ ഓഫ് ഫ്രണ്ട്ഷിപ്പ് ബഹുമതി ധരിക്കേണ്ടത്. ഒലിവ് ഇലകളാൽ ചുറ്റപ്പെട്ട ഭൂഗോളവും അതിനെ ആവരണം ചെയ്യുന്ന പെന്റഗണൽ നക്ഷത്രവും ചേർന്നതാണ് രൂപകൽപ്പന. സമാധാനവും സൗഹൃദവും എന്ന് റഷ്യൻ ഭാഷയിൽ ആലേഖനം ചെയ്തിട്ടുമുണ്ട്.

ഇന്ത്യയിൽ നിന്ന് പ്രശസ്ത ചലച്ചിത്രകാരൻ മൃണാൾസെൻ, ബ്രഹ്മോസ് തലവൻ എ. ശിവതാണുപിള്ള, തമിഴ് സാഹിത്യകാരൻ ജയകാന്തൻ തുടങ്ങിയവർക്ക് റഷ്യൻ പ്രസിഡന്റിന്റെ ഓർഡർ ഓഫ് ഫ്രണ്ട്ഷിപ്പ് ബഹുമതി ലഭിച്ചിട്ടുണ്ട്. 2024 ജൂലൈയിൽ റഷ്യയുടെ പരമോന്നത സിവിലിയൻ ബഹുമതിയായ ഓർഡർ ഓഫ് സെയിന്റ് ആൻഡ്രൂ പ്രധാനമന്ത്രി നരേന്ദ്ര മോദിക്ക് സമ്മാനിച്ചിരുന്നു. ഇരു രാജ്യങ്ങളും തമ്മിലുള്ള ഉഭയകക്ഷി ബന്ധം ശക്തമാക്കുന്നതിലുള്ള നിർണായക പങ്ക് പരിഗണിച്ചായിരുന്നു പുരസ്ക്കാരം.



## പ. കാതോലിക്കബാവയുടെ സമാധാന ആഹ്വാനം ഒരു ക്രിസ്ത്യാനി എന്ന നിലയിൽ എന്നേ അഭിമാനിതനാക്കുന്നു: ജോർജ് കുര്യൻ

ന്യൂഡൽഹി: പ. കാതോലിക്കാ ബാവാ മലങ്കരസഭയിൽ ഓർത്തഡോക്സ്-യാക്കോബായ സഭാ സമാധാനത്തിനു ആഹ്വാനം ചെയ്തത് തന്നെ ഒരു ക്രിസ്ത്യാനി എന്ന നിലയിൽ അഭിമാനിതനാക്കുന്നു എന്ന് കേന്ദ്രമന്ത്രി ജോർജ് കുര്യൻ പറഞ്ഞു. അതുകൊണ്ട് തന്നെ റഷ്യൻ സർക്കാർ നൽകുന്ന 'ഓർഡർ ഓഫ് ഫ്രണ്ട്ഷിപ്' പുരസ്കാരത്തിനു ഇപ്പോൾ അദ്ദേഹം തികച്ചും അർഹനാണ് എന്ന കാര്യം നമുക്ക് ബോധ്യമാകുന്നു. ഐക്യവും, സമാധാനവും, സ്നേഹവും പ്രസംഗിക്കുന്നിടത്താണ് ക്രിസ്തീയത അർഥപൂർണമാകുന്നത്. ഡൽഹി ഭദ്രാസനം പ. കാതോലിക്കാ ബാവായ്ക്ക് നൽകിയ സ്വീകണത്തിൽ പ്രധാന അതിഥി ആയി സംസാരിക്കുകയായിരുന്നു അദ്ദേഹം. കേരളത്തിൽ നിന്നുള്ള ലോകസഭാ-രാജ്യസഭാ എം.പി. മാരും, മറ്റ് രാഷ്ട്രീയ സാമൂഹ്യ -വ്യവസായ-സഭാ രംഗത്തെ പ്രമുഖരും സ്വീകരണ യോഗത്തിൽ സംബന്ധിച്ചു.



# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ



### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര

### എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

23. ജോൺ വക്കീലിനും, ഒ. എം. ചെറിയാൻ ഇൻസ്പെക്ടർക്കും. പ്രിയരെ, തിരുവല്ലായിൽ നടത്തിവരുന്ന നമ്മുടെ എം.ജി.എം. ഹൈസ്കൂൾ വളരെ അഭിവൃദ്ധിയിൽ ഇരുന്നിരുന്ന ഒരു സ്കൂളാണെന്നും തൽക്കാലം ആ സ്ഥിതി ഒന്നു ഭേദപ്പെട്ടിരിക്കയാണെന്നും നിങ്ങൾ അറിഞ്ഞിരിക്കുന്നതാണല്ലോ. ... ഉണ്ടായിരിക്കാമെങ്കിലും സ്കൂളിന്റെ ... നമുക്കയച്ചു തന്നു. ഈവിധമൊരു കല്പന നിങ്ങളുടെ പേർക്കു അയച്ചിട്ടുണ്ടെന്നും മറ്റും കാണിച്ച് കെ. എം. മാമ്മൻ വക്കീലിന്റെ പേർക്കും സി. റ്റി. മാത്യു മുതലായ മാസ്റ്റർമാർക്കും ഇന്നുതന്നെ കല്പന അയച്ചിട്ടുണ്ട്. ശേഷം പിന്നാലെ. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും ...

എന്നു 102 ചിങ്ങം 14-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

24. നമുക്കെത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ തിരുവല്ലാ എം.ജി.എം. സ്കൂളിന്റെ ലോക്കൽ മാനേജരായ കെ. എം. മാമ്മൻ വക്കീലിനു ദൈവത്തിൽ നിന്നു കൃപയും വാഴ്വും വർദ്ധിച്ചിരിക്കട്ടെ.

പ്രിയനെ, നല്ല അഭിവൃദ്ധിയിൽ ഇരുന്ന നമ്മുടെ എം.ജി.എം. ഹൈസ്കൂളിന്റെ സ്ഥിതി ഇപ്പോൾ ഒന്നു ഭേദപ്പെട്ടിരിക്കയാണെന്നറിയുന്നതിൽ നമുക്കു വളരെ ഖേദമുണ്ട്. ഇതിന്റെ പരിഹാരത്തിനു ആവശ്യപ്പെട്ട നിർദ്ദേശങ്ങൾ അടങ്ങിയ ഒരു റിപ്പോർട്ടു നമുക്കയച്ചു തരുന്നതിനു വേണ്ടി നമ്മുടെ ഇ. ജെ. ജോൺ വക്കീലിനെയും ഒ. എം. ചെറിയാൻ ഇൻസ്പെക്ടറെയും നിയമിച്ചു അവരുടെപേർക്കു ഒരു കല്പന ഇന്നു നാം അയച്ചിട്ടുണ്ട്. അതിനാൽ അവർ ആവശ്യപ്പെടുന്ന സമയം മാമ്മൻ വക്കീലും സി. റ്റി. മാത്യു മുതലായ ഏതാനും മാസ്റ്ററന്മാരും അവരുടെ അടുക്കൽ എത്തിയോ അവർ എഴുത്തു മൂലം ആവശ്യപ്പെടുന്ന സംഗതികൾക്കു മറുപടി അയച്ചോ സംഗതികൾ വിവരമായി അവരെ മനസ്സിലാക്കിക്കൊള്ളണം. ഈ വിവരം കാണിച്ചു നമ്മുടെ സി. റ്റി. മാത്യു മുതലായ മാസ്റ്റർമാർക്കും ഇന്നു നാം കല്പന അയക്കുന്നുണ്ട്. ശേഷം പിന്നാലെ. സർവ്വശക്തനായ ...

102 ചിങ്ങം 14-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

25. തിരുവല്ലാ എം.ജി.എം. സ്കൂൾ അസിസ്റ്റന്റു മാസ്റ്റർമാരായ സി. റ്റി. മാത്യു മുതൽപേർക്കു. പ്രിയരെ, നല്ല അഭിവൃദ്ധിയിൽ ഇരുന്ന നമ്മുടെ എം.ജി.എം. ഹൈസ്കൂളിന്റെ സ്ഥിതി ഇപ്പോൾ ഒന്നു ഭേദപ്പെട്ടിരിക്കയാണെന്നു അറിയുന്നതിൽ നമുക്കും വളരെ ഖേദമുണ്ടു. ഇതിന്റെ പരിഹാരത്തിനു ആവശ്യപ്പെട്ട നിർദ്ദേശങ്ങൾ അടങ്ങിയ ഒരു റിപ്പോർട്ടു നമുക്കയച്ചുതരുന്നതിനുവേണ്ടി നമ്മുടെ ഇ. ജെ. ജോൺ വക്കീലിനെയും ഒ. എം. ചെറിയാൻ ഇൻസ്പെക്ടറെയും നിയമിച്ചു അവരുടെ പേർക്കു ഒരു കല്പന ഇന്ന് അയച്ചിട്ടുണ്ട്. അതിനാൽ അവർ ആവശ്യപ്പെടുന്ന സമയം മാമ്മൻ വക്കീലും സി. റ്റി. മാത്യു മുതലായ ഏതാനും മാസ്റ്ററന്മാരും അവരുടെ അടുക്കൽ എത്തിയോ അവർ എഴുത്തു മൂലം ആവശ്യപ്പെടുന്ന സംഗതികൾക്കു മറുപടി അയച്ചോ സംഗതികൾ വിവരമായി അവരെ മനസ്സിലാക്കിക്കൊള്ളണം. ഈ വിവരം കാണിച്ചു നമ്മുടെ സി. റ്റി. മാത്യു മുതലായ മാസ്റ്റർമാർക്കും ഇന്നു നാം കല്പന അയക്കുന്നുണ്ട്. ശേഷം പിന്നാലെ. സർവ്വശക്തനായ...

102 ചിങ്ങം 14-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

26. പാതിക്കാടു പള്ളിക്കാർക്കു. ആനിക്കാടു മുറിക്കാരായ നമ്മുടെ ... ആളുകളുടെ ആത്മീയ ദിഷ്ടതികൾ നിങ്ങളുടെ പള്ളിയിൽ വച്ചു കഴിച്ചു വരുമാനങ്ങൾ ടി മുറിക്കാരിൽ ... പാതിക്കാടു പള്ളിക്കാർക്കു കല്പന അയക്കണമെന്നു കാണിച്ചു ഒരു ഹർജി അനുവദിച്ചു ടി ആൾക്കാരുടെ അഭിപ്രായം അറിയിക്കുന്നതിനു ടി മുറിക്കാരുടെ ഹർജി ഇതു സഹിതം അയക്കുന്നു.

102 ചിങ്ങം 16-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

27. മാരേട്ടു ഫീലിപ്പോസു ജഡ്ജിക്കു. അടുത്ത ശനിയാഴ്ച കോട്ടയത്തിനു ... ടി തീയതി. ടി സ്ഥലം.

28. കരിങ്ങാട്ടിൽ സ്കറിയാ മത്തായി കത്തനാർക്കു. അനുജൻ വക്കീലിന്റെ ഈലോക വേർപാടിൽ അനുശോചിച്ചു. 102 ചിങ്ങം 17-നു കോട്ടയം സിമ്മനാരി.

29. കെ. സി. പൗലൂസിനു. ടി വക്കീലിന്റെ മരണത്തിൽ അനുശോചിച്ചു.

30. മട്ടയ്ക്കൽ മല്പാനു. തിരുവനന്തപുരത്തു നിന്നും റിക്കാർട്ടുകൾ കൊണ്ടുപോരണമെന്നു. ടി തീയതി. ടി സ്ഥലം.

31. ചീരാമ്മേലിൽ ഗീവറുഗീസു കത്തനാർക്കു. മൊഴി വാങ്ങുന്നതിനെ സംബന്ധിച്ച് ആരെങ്കിലും മുൻകൂട്ടി ഇവിടെ അയക്കണമെന്നു. ടി തീയതി. ടി സ്ഥലം.

32. കനകപ്പുലത്തു സെന്റ് ജോർജ് പള്ളിക്കാർക്കു. ഇപ്പോൾ കുറച്ചു നാളുകളായി നമ്മുടെ കടമ്മനിട്ട പുത്തൻപുരയ്ക്കൽ ഗീവറുഗീസു കത്തനാരെക്കൊണ്ടാണല്ലോ ആ പള്ളി നാം നടത്തിച്ചു വരുന്നതു. എന്നാൽ നമ്മുടെ മുണ്ടക്കയത്തു സെന്റ് തോമസ് പള്ളിയും പീരുമേട്ടിൽ അഴുതയിൽ സെന്റ് തോമസ് പള്ളിയും കൂടെ അയാൾക്കു നടത്താനുള്ളതിനാൽ അയാളെ ... പള്ളി നടത്തുന്നതിനു പ്രയാസമാകയാൽ നമ്മുടെ ... കത്തനാരെ ആ പള്ളി നടത്തുന്നതിനു ഈ കല്പന മൂലം നിയമിച്ചിരിക്കുന്നു. ... ആ പള്ളി വീഴ്ച കൂടാതെ

ക്രമമായി നടത്തിച്ചുകൊള്ളണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നിങ്ങൾക്കു നാം എഴുതുന്നതാണ്. സർവ്വശക്തനായ....

എന്നു 1102 ചിങ്ങം 18-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

33. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. ആ പള്ളിക്കേസിന്റെ ...

34. കൊച്ചുമാമ്മൻ വക്കീലിനു. ... അഭിമാനത്തിനു ഹാനി വരത്തക്കവണ്ണം ഇതുവരെ യാതൊന്നും ചെയ്തിട്ടില്ലെന്നാണു നമ്മുടെ പൂർണ്ണമായ ബോധ്യം. മേലാലും ഈ നമ്മുടെ ... കൊണ്ടുപോകണമെന്നു തന്നെയാണു നമ്മുടെ ദൃഢമായ നിശ്ചയവും. ഒരുവന്റെ അഭിമാനത്തെ ക്ഷയിപ്പിച്ച് വേറൊരുവന്റെ അഭിമാനത്തെ പാലിക്കണമെന്നു നമ്മുടെ ... ആരും നമ്മോടാവശ്യപ്പെടുന്നതുമല്ലല്ലോ. നമ്മുടെ ജോൺ വക്കീലിനെയും ചെറിയാൻ ഇൻസ്പെക്ടറെയും ഇതിലേക്കു നിയമിച്ചതു വാദ്ധ്യാന്മാരുടെ അപേക്ഷയനുസരിച്ചല്ല. മറിച്ചു അവർ ഇതിലേക്കു മതിയാകുന്നവർ എന്നുള്ള നമ്മുടെ അഭിപ്രായം അനുസരിച്ചാണ്. ഈ നമ്മുടെ നിശ്ചയം അനുസരിച്ചു വേണ്ട പ്രവൃത്തി ചെയ്യുന്നതിനു നമ്മുടെ പ്രിയനു മനസ്സില്ലെന്നു പറയുന്നപക്ഷം ദുഃഖിക്കയല്ലാതെ നാം എന്തു ചെയ്യാം. നമ്മുടെ ജോൺ വക്കീലിനെയും ചെറിയാൻ ഇൻസ്പെക്ടറെയും എന്തോന്നു ചെയ്‌വാനാണു അധികാരപ്പെടുത്തിയിരിക്കുന്നതെന്നു മുൻ നമ്മുടെ പ്രിയന്റെ പേർക്കയച്ച കല്പന കൊണ്ടു മനസ്സിലാക്കാവുന്നതാണ്. പോരെങ്കിൽ അവരുടെ പേർക്കു നാം അയച്ചിട്ടുള്ള കല്പനയുടെ ഒരു പകർപ്പു ഇതു സഹിതം അയക്കുന്നു. അതിൽ നമ്മുടെ പ്രധാന ഉദ്ദേശ്യം സ്കൂളിന്റെ ക്ഷേമമാണെന്നു ഇനി വിശേഷിച്ചു നാം പറയണമെന്നില്ലല്ലോ. അതിലേക്കാവശ്യപ്പെട്ട നിർദ്ദേശങ്ങൾ അടങ്ങിയ റിപ്പോർട്ടയച്ചു തരുന്നതിനു ഇവർ രണ്ടുപേരും തക്ക ആളുകളാണെന്നു നമ്മുടെ പ്രിയനും സമ്മതിക്കാതിരിക്കയില്ലെന്നാണു നമ്മുടെ അഭിപ്രായം. അതിനാൽ അവരുടെ ആലോചനകൾക്കു വഴിപ്പെട്ടു ഇതിലേക്കു നിങ്ങളു പ്രവൃത്തിക്ക തന്നെയാണു ചെയ്യേണ്ടതെന്നു സ്നേഹപൂർവ്വം നാം നിർബ്ബന്ധിക്കുന്നു. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കുമാറാകട്ടെ.

എന്നു 102 ചിങ്ങം 19-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

36. ഇ. ജെ. ജോൺ വക്കീലിനും ഒ. എം. ചെറിയാൻ ഇൻസ്പെക്ടർക്കും. നമ്മുടെ കെ. എം. മാമ്മൻ വക്കീൽ ഈ മാസം 16-നു നമുക്കയച്ചിട്ടുള്ള എഴുത്തിന്റെയും നാം അതിനയച്ചു കൊടുത്ത മറുപടി ...

44. പാതിക്കാട്ടു പുത്തൻപള്ളിക്കാർക്കു. പ്രിയരെ, ആനിക്കാട് മുറിക്കാരുടെ അപേക്ഷയെ സംബന്ധിച്ചു നാം നിങ്ങൾക്കയച്ചിരുന്ന കല്പനയ്ക്കു ആ പള്ളിയുടെ വികാരിയായ താഴത്തെപീടികയിൽ അലക്സന്ത്രയോസു കത്തനാർ നിങ്ങൾ പള്ളിക്കാരുടെ അഭിപ്രായം അറിയിക്കുന്നതായ റിപ്പോർട്ട് ഈ മാസം 20-നു നമുക്കയച്ചു തന്നതു കിട്ടി. ടി മുറിക്കാരുടെ അപേക്ഷയനുവദിച്ചു കൊടുക്കേണ്ടതു തന്നെയെന്നാണ് നിങ്ങളുടെയും അഭിപ്രായമെന്നറിയുന്നതിൽ നമുക്കു വളരെ സന്തോഷമുണ്ട്. അതിനാൽ ടി ആനിക്കാട്ടു മുറിയിൽപെട്ടവരായ നമ്മുടെ ആത്മിക മക്കളെ ഇന്നു മുതൽ മേലാൽ പാതിക്കാട്ടു പുത്തൻപള്ളി ഇടവകക്കാരായി ചേർത്തു നടത്തിക്കൊള്ളുകയും അവർക്കു അവരുടെ സമീപം ഒരു കുരിശുപള്ളി സ്ഥാപിക്കുന്നതിനു വേണ്ടി അവരിൽ നിന്നുള്ള പള്ളിവരുമാനങ്ങൾ അവരിൽ നിന്നു അവർ തിരഞ്ഞെടുത്തു നിങ്ങളെ അറിയിക്കുന്ന ആളുകളെ ഏല്പിച്ചുകൊള്ളുകയും, പള്ളിവരുമാനങ്ങൾ കഴിച്ച് പട്ടക്കാർക്കുള്ള പതാരം, ഓഹരി, കയസൂരി മുതലായ പട്ടത്വ വരുമാനങ്ങൾ മാത്രം അവരോടു പള്ളിവകയായി വെയ്പിച്ചു മുതൽകെട്ടിൽ ചേർക്കുകയും പട്ടക്കാർ ടി മുറിക്കാർക്കുള്ള സകല ആത്മീയ ദിഷ്ടതികളും വീഴ്ച കൂടാതെ നടത്തിക്കൊടുക്കയും ചെയ്തുകൊള്ളണം.

ഇപ്പോൾ പാതിക്കാട്ടു പുത്തൻപള്ളിയിൽ ചേർന്നു നടന്നു വരുന്നവരായ ഇടവകക്കാരിൽ ആരെയും ടി പള്ളിയുടെ കുരിശുപള്ളിയായി പണിയിച്ചിരിക്കുന്ന കുരിശുപള്ളി ...

49. ചാലക്കുഴിയിൽ സി. മാത്തനു. മകളുടെ കല്യാണത്തെ സംബന്ധിച്ചു മംഗളാശംസകൾ. 102 ചിങ്ങം 29. കോട്ടയം സിമ്മനാരിയിൽ നിന്നും.

50. എഞ്ചിനിയർ ഫിലിപ്പിന്. കുറത്തിയാട്ടു പള്ളിക്കേസിനെക്കുറിച്ചും മറ്റും. 102 ചിങ്ങം 30-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

51. ചെറിയമഠത്തിൽ സ്കറിയാ മല്പാനു. നെയ്യൂർ വന്നിരുന്ന പുതിയ യൂറോപ്യൻ ഡോക്ടർ കണ്ണിനു സ്പെഷ്യലിസ്റ്റ് ആണോ എന്നും, കേസുകളുടെ വർത്തമാനങ്ങൾ അറിയിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

52. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. സാക്ഷിവിസ്താരത്തിനു കഴിയുന്നതുംവേഗത്തിൽ വന്നുചേരണമെന്നു. ടി തീയതി. ടി സ്ഥലം.

58. ... ഇപ്പോൾ ഒന്നും പറയുന്നില്ല. ഈ വിധമുള്ള ദുർമാർഗ്ഗ നടപടികൾ ആ ഇടവകയിൽ ഉണ്ടായിട്ടുണ്ടെന്നു വികാരി അറിഞ്ഞതിനാൽ അതിനുതക്ക പരിഹാരം ഉണ്ടാക്കേണ്ടിയതു വികാരിയുടെ ചുമതലയായിരിക്കുമ്പോൾ ഇടവകക്കാർ വികാരിയുടെ അടുക്കൽ അതുകളെ സംബന്ധിച്ചു ബോധിപ്പിച്ചിട്ടും വികാരി മൗനമായിരിക്കയാണെങ്കിൽ അതിശയിക്കേണ്ടിയിരിക്കുന്നു. ഇതുകളെ സംബന്ധിച്ചു വികാരി ഇതേവരെ നമ്മുടെ അടുക്കൽ എഴുതി അയച്ചിട്ടില്ല. ഇങ്ങനെയുള്ളതിൽ വികാരിയും ഇടവകക്കാരും മൗനമായിരിക്കുന്നപക്ഷം ഇടവകയിൽ ദുർമാർഗ്ഗങ്ങളും അനീതികളും വർദ്ധിക്കുകയും വി. സഭ അന്യന്മാരുടെ കൺകളിൽ ദുഷിക്കപ്പെടുകയും ദൈവകോപത്തിനു നാം പാത്രവാന്മാരായിതീരുകയും ചെയ്യുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഈ നമ്മുടെ കല്പന അവിടെ കിട്ടിയാലുടൻ തന്നെ വികാരി മേൽപറഞ്ഞ ഇരുവർക്കും നോട്ടീസ് അയച്ചു യോഗമുമ്പാകെ വരുത്തി ചോദിക്കയും, മേൽപറഞ്ഞവ സത്യമെന്നു കാണപ്പെടുകയോ നോട്ടീസയച്ചിട്ടു സമാധാനം ബോധിപ്പിക്കുന്നതിനു അവർ യോഗമുമ്പാകെ വരാതിരിക്കുകയോ ചെയ്യുന്നപക്ഷം അവരെ നമ്മുടെ വിശുദ്ധ സഭയുടെ അംഗങ്ങളായി ഗണിക്കാതെ നമ്മുടെ വിശുദ്ധ സഭയുടെ സംബന്ധത്തിൽ നിന്നും വിരോധിച്ചു വേർതിരിച്ചു നിർത്തിക്കൊള്ളുകയും ചെയ്യുന്നതിനു ഈ കല്പനയാൽ തന്നെ വികാരി വടക്കേക്കര കത്തനാരെ നാം അധികാരപ്പെടുത്തിയിരിക്കുന്നതുകൊണ്ടു വികാരിയെ ധിക്കരിച്ചുകൊണ്ടു...

102 കന്നി ഒന്നിനു കോട്ടയം സെമിനാരിയിൽ നിന്നും.

59. ഇ. ജെ. ഫീലിപ്പോസ് വക്കീലിനു. കേസുകളെക്കുറിച്ചു.

60. പാറേട്ട് മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റു ... സംഗതികൾക്കും.

62. വട്ടക്കുന്നേൽ കുര്യൻ വക്കീലിനു. പ്രിയനെ, നമ്മുടെ മാർ ഏലിയാ ചാപ്പലിലെ കാണിക്ക വക പണത്തിൽ നിന്നും 90 രൂപാ കോശി വക്കീലിനു നാം കൊടുപ്പിച്ചതു നീക്കി ബാക്കിയുള്ള രൂപാ കൈവശമുള്ളതിൽ നിന്നു വ്യവഹാര ചിലവിലേക്കു ആവശ്യമുള്ള നമ്മുടെ കിഴക്കേഅറ്റത്തു കുഞ്ഞപ്പനെ അതാതു സമയത്തു ഏല്പിച്ചുകൊള്ളാമെന്നും ബാക്കി ശേഷിപ്പുണ്ടാകുന്ന മുഴുവൻ സംഖ്യയും തുലാ മാസത്തിൽ തന്നുകൊള്ളാമെന്നുമാണ് താൻ നമ്മോടു പറഞ്ഞിട്ടുള്ളത്. അതുപ്രകാരം നിധീരി വക്കീലിനു വക്കാലത്തു ഫീസു വകയിൽ കൊടുക്കുന്നതിനു 40 രൂപാ ഉടൻതന്നെ ടി കുഞ്ഞപ്പൻ വശം കൊടുത്തു ഇതിൽ പറ്റെഴുതി വാങ്ങിക്കൊള്ളണം.

എന്നു 102 കന്നി 2-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

63. പീലിപ്പോസു കത്തനാർക്കു. വർത്തമാനങ്ങൾക്കു. 102 കന്നി 4-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

64. കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസു കത്തനാർക്കു. തടീത്ര പള്ളിയുടെ സംഗതിയും ചില റിക്കാർട്ടുകൾ നോക്കുന്ന കാര്യം പ്രയാസമാണെന്നും മറ്റും.

65. ചുണ്ടേവാലയിൽ യാക്കോബു ശെമ്മാശ്ശനു. ഇത്രടം വരണമെന്നു.

66. കെ. സി. മാത്യുവിനു. കേസുകളുടെ വർത്തമാനങ്ങൾ. ടി തീയതി. ടി സ്ഥലം.

67. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. സാക്ഷിവിസ്താരത്തെക്കുറിച്ചു ഉടൻ അറിയിക്കണമെന്നു. 102 കന്നി 5-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

68. മുളമൂട്ടിൽ തോമസു കത്തനാർക്കു. പ്രക്കാനം പള്ളിക്കാര്യങ്ങൾ.

69. പി. ജി. മാത്യുവിനു. വർത്തമാനങ്ങൾ. ടി തീയതി. ടി സ്ഥലം.

70. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. സാക്ഷിമൊഴിയെ സംബന്ധിച്ചും പരുമലയ്ക്കു ഉടൻ പോകുന്നു എന്നതിനെക്കുറിച്ചും.

ടി 7-നു കോട്ടയം സിമ്മനാരി.

71. ഫീലിപ്പോസു കത്തനാർക്കു. ഒരു വള്ളം അയച്ചുതരുന്നതിനും മറ്റും. ടി തീയതി. ടി സ്ഥലം.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



## വത്തിക്കാൻ പ്രതിനിധികൾ പരിശുദ്ധ കാതോലിക്കാ ബാവായെ സന്ദർശിച്ചു

ദേവലോകം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും കത്തോലിക്കാ സഭയും തമ്മിലുള്ള വേദശാസ്ത്ര സംവാദത്തിനായെത്തിയ പേപ്പൽ പ്രതിനിധികളായ ആർച്ച് ബിഷപ് ഡോ. ഫ്ലാവിയോ പാച്ചെ, ഫാ. ഹൈസിന്റ് ഡെസ്തിവേൽ എന്നിവർ ദേവലോകം അരമനയിൽ പരിശുദ്ധ കാതോലിക്കാ ബാവായുമായി കൂടിക്കാഴ്ച നടത്തി. ഇരു സഭകളും തമ്മിലുള്ള വേദശാസ്ത്ര ചർച്ചകളുടെ പുരോഗതി വിലയിരുത്തി. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. ഫിലിപ്പ് നെൽപ്പുരപ്പറമ്പിൽ, ഫാ. ഡോ. കെ. എം. കോശി വൈദ്യൻ (വേദശാസ്ത്ര കമ്മീഷൻ, കോ-സെക്രട്ടറി) എന്നിവർ സന്നിഹിതരായിരുന്നു.



**ப. കാതോലിക്കാ ബാവായെ കെ.പി.സി.സി. പ്രസിഡണ്ട് കെ. സുധാകരൻ ഡൽഹിയിൽ സന്ദർശിച്ചു സംഭാഷണം നടത്തി.**



**പ. കാതോലിക്കാ ബാവായ്ക്ക് ഡൽഹിയിൽ ഒരുക്കിയ സ്വീകരണച്ചടങ്ങിൽ പ്രിയങ്കാ ഗാന്ധി എം.പി., ബാവായുമായി സൗഹൃദം പങ്കിടുന്നു.**



## ഓർത്തഡോക്സ് സഭയും കത്തോലിക്കാ സഭയും തമ്മിലുള്ള ദൈവശാസ്ത്ര സംവാദം നടന്നു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയും കത്തോലിക്കാ സഭയും തമ്മിലുള്ള ദൈവശാസ്ത്ര സംവാദം മാങ്ങാനം സ്പിരിചലിറ്റി സെന്ററിൽ നടന്നു. ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ (കോ-ചെയർമാൻ), ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത, ഡോ. ഗീവർഗ്ഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, ഫാ. ഡോ. ജോസ് ജോൺ, ഫാ. ഡോ. മാത്യു വർഗ്ഗീസ്, ഫാ. ഡോ. കെ. എം. കോശി വൈദ്യൻ (കോ-സെക്രട്ടറി) എന്നിവരും കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ച് ആർച്ച് ബിഷപ് ഡോ. ഫ്ലാവിയോ പേസ് (കോ-ചെയർമാൻ), ബിഷപ്പ് ഡോ. ജോസഫ് കല്ലറങ്ങാട്ട്, ബിഷപ്പ് ഡോ. സെൽവിസ്റ്റർ പൊന്നുമുത്തൻ, ആർച്ച്ബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ്, ഫാ. ഡോ. ഫിലിപ്പ് നെൽപ്പുരപ്പറമ്പിൽ, ഫാ. ഡോ. അഗസ്റ്റിൻ കടേപ്പറമ്പിൽ, ഫാ. ഡോ. ഹൈസിൻത് ടെസിറ്റിവിൽ (കോ-സെക്രട്ടറി) എന്നിവരും പങ്കെടുത്തു. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. തോമസ് മാർ കൂറിലോസ്, ഫാ. ഡോ. ഫിലിപ്പ് നെൽപ്പുരപ്പറമ്പിൽ, ഫാ. ഡോ കോശി വൈദ്യൻ, ഫാ. ഡോ. ജോസ് ജോൺ, ഫാ. ഡോ. ഹൈസിൻത് ടെസിറ്റിവിൽ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.



**വെട്ടിക്കൽ ദയറായിൽ പരിശുദ്ധ പരുമല തിരുമേനിയുടെ 122-ാം ഓർമ്മപ്പെരുന്നാൾ ആചരിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വി. കുർബാന അർപ്പിച്ചു.**




**ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നിരണം ഭദ്രാസനം സംഘടിപ്പിച്ച മാർ ഒസ്താത്തിയോസ് സ്മാരക പ്രഭാഷണം ഗോവ ഗവർണ്ണർ പി.എസ് ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്തു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പ്രശസ്ത എഴുത്തുകാരി കെ. ആർ. മീര മുഖ്യപ്രഭാഷണം നടത്തി.**




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





വേദപുസ്തകത്തിലെ സ്ത്രീ കഥാപാത്രങ്ങൾ

# റിബേക്ക


## സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)






ഉല്പത്തി പുസ്തകത്തിലെ ഒരു കേന്ദ്ര കഥാപാത്രമാണ് റിബേക്ക. അവൾ ഇസഹാക്കിന്റെ ഭാര്യയായും യാക്കോബിന്റെയും ഏശാവിന്റെയും അമ്മയായും അറിയപ്പെടുന്നു. റിബേക്കയുടെ ജീവിതത്തിലൂടെ അവളുടെ സ്വഭാവം, വിശ്വാസം, ഇസ്രായേല്യരുമായുള്ള ദൈവത്തിന്റെ ഉടമ്പടിയുടെ വികാസത്തിൽ അവൾ വഹിച്ച പങ്ക് എന്നിവയെക്കുറിച്ചുള്ള ആഴത്തിലുള്ള ഉൾക്കാഴ്ചകൾ ലഭിക്കുന്നു. ബൈബിളിൽ വളരെ ചെറിയ ഭാഗത്താണ് അവൾ പ്രത്യക്ഷപ്പെടുന്നതെങ്കിലും, റിബേക്കയുടെ പശ്ചാത്തലം, ഇസഹാക്കുമായുള്ള അവളുടെ വിവാഹം, അവളുടെ മാതൃത്വം, അവളുടെ വിശ്വാസം, ബൈബിളിൽ ചിത്രീകരിച്ചിരിക്കുന്ന അവളുടെ സ്വഭാവ സവിശേഷതകൾ, യാക്കോബിന് അനുഗ്രഹം ഉറപ്പാക്കുവാൻ വേണ്ടിയുള്ള അവളുടെ പ്രവർത്തനങ്ങളുടെ പ്രത്യാഘാതങ്ങൾ എന്നിവ നമുക്ക് വ്യക്തമാണ്.

### 1. റിബേക്കയുടെ പശ്ചാത്തലവും ആദ്യകാല ജീവിതവും

അബ്രഹാമിന്റെ കൂട്ടുകുടുംബത്തിലെ അംഗമായ ബെതുവേലിന്റെ മകളായും അബ്രഹാമിന്റെ സഹോദരനായ നാഹോറിന്റെ ചെറുമകളായും പരിചയപ്പെടുത്തുന്ന റിബേക്കയുടെ കഥ ഉല്പത്തി 24-ൽ ആരംഭിക്കുന്നു. മെസൊപ്പൊട്ടേമിയയിൽ സ്ഥിതി ചെയ്യുന്ന ഹാരാൻ പട്ടണത്തിൽനിന്നുള്ളവളാണ് റിബേക്ക, കനാനിലേക്ക് മാറുന്നതിന് മുമ്പ് അബ്രഹാം ആദ്യം വന്ന സ്ഥലമായിരുന്നു അത്. ഈ ബന്ധം പ്രാധാന്യമർഹിക്കുന്നു, കാരണം ഇത് ബൈബിളിലെ കുടുംബ വംശത്തിന്റെ പ്രാധാന്യം, പ്രത്യേകിച്ച് അബ്രഹാമിന് ദൈവം നൽകിയ വാഗ്ദാനങ്ങളുമായി ബന്ധപ്പെട്ട് വ്യക്തമാക്കുന്നു.

റിബേക്കയുടെ കുടുംബം സമ്പന്നമായിരുന്നു, കാരണം അവളുടെ പിതാവ് ബെതുവേൽ സമ്പന്നമായ ഒരു വീട്ടിലെ അംഗമായിരുന്നു. ബാല അതി സുന്ദരിയും പുരുഷൻ തൊടാത്ത കന്യകയും ആയിരുന്നു (ഉൽപത്തി 24:16). അവൾക്ക് സൗന്ദര്യം ഉണ്ടായിരുന്നിട്ടും, അവളുടെ സൗന്ദര്യത്തേക്കാൾ സ്വഭാവത്തിലും അവളുടെ പ്രവർത്തനങ്ങളിലുമാണ് ശ്രദ്ധ കേന്ദ്രീകരിക്കുന്നത്.

ഉല്പത്തി 24-ൽ, ഇസഹാക്കിനുവേണ്ടി ഒരു ഭാര്യയെ കണ്ടെത്താൻ അയക്കപ്പെട്ട അബ്രഹാമിന്റെ ദാസനുമായുള്ള റിബേക്കയുടെ കണ്ടുമുട്ടൽ ഒരു സുപ്രധാന നിമിഷമാണ്. ഇസഹാക്കിന് അനുയോജ്യമായ ഒരു ഭാര്യയെ കണ്ടെത്താൻ ദാസൻ ദൈവത്തിന്റെ മാർഗനിർദേശത്തിനായി പ്രാർത്ഥിക്കുമ്പോൾ, റിബേക്ക കിണറ്റിനരികെ പ്രത്യക്ഷപ്പെടുന്നു, ദാസനും അവന്റെ ഒട്ടകങ്ങൾക്കും അവൾ മടികൂടാതെ വെള്ളം നൽകുന്നു. ഈ ദയയും ആതിഥ്യമര്യാദയും റിബേക്കയുടെ പ്രധാന പങ്കിന്റെ തുടക്കം കുറിക്കുന്നു. അവൾ ദയയുള്ളവളും ഉദാരമതിയും വേഗത്തിൽ സേവിക്കുന്നവളുമാണ്, വേലക്കാരന് മാത്രമല്ല അവന്റെ ഒട്ടകങ്ങൾക്കും വെള്ളം വാഗ്ദാനം ചെയ്യുന്നു, അതിന് ഗണ്യമായ പരിശ്രമം ആവശ്യമാണ്. ആതിഥ്യമര്യാദയുടെ ഈ നിമിഷം പ്രതിഫലമായി ഒന്നും പ്രതീക്ഷിക്കാതെ മറ്റുള്ളവരെ സഹായിക്കാനുള്ള അവളുടെ സന്നദ്ധത കാണിക്കുന്നു, ഒരു സ്വഭാവ സവിശേഷത അവളെ ഒരു പുണ്യമുള്ള സ്ത്രീയായി ഉയർത്തി.

### 2. ഇസഹാക്കുമായുള്ള റിബേക്കയുടെ വിവാഹം

ഇസഹാക്കുമായുള്ള റിബേക്കയുടെ വിവാഹം ഏർപ്പാടാക്കിയത് അബ്രഹാമാണ്, തന്റെ മകൻ കനാന്യരിൽ നിന്നുള്ള ഒരു സ്ത്രീയെ വിവാഹം കഴിക്കുന്നതിനെക്കാൾ സ്വന്തം കുടുംബത്തിലെ ഒരു സ്ത്രീയെ വിവാഹം കഴിക്കുന്നുവെന്ന് ഉറപ്പാക്കാൻ ആഗ്രഹിക്കുന്നു. ഇത് വേദപുസ്തക പാരമ്പര്യത്തിൽ ഉടമ്പടി വിശുദ്ധിയുടെ പ്രാധാന്യത്തെ പ്രതിഫലിപ്പിക്കുന്നു. ഇസഹാക്കിന്റെയും റിബേക്കയുടെയും വിവാഹം വിശ്വാസത്തിന്റെയും ദൈവിക ഇടപെടലിന്റെയും ഒന്നാണ്.

വിവാഹം തന്നെ നിരവധി സുപ്രധാന നിമിഷങ്ങളാൽ അടയാളപ്പെടുത്തിയിരിക്കുന്നു. ഇസഹാക്കിനെ വിവാഹം കഴിക്കാൻ തന്റെ കുടുംബത്തെ ഉപേക്ഷിച്ച് അബ്രഹാമിന്റെ ദാസന്റെ കൂടെ യാത്ര ചെയ്യാനുള്ള റിബേക്കയുടെ തീരുമാനം ധീരവും നിർണ്ണായകവുമാണ്. മാതൃരാജ്യത്തെ ഉപേക്ഷിച്ച് അജ്ഞാതമായ ഭാവിയിലേക്കുള്ള അവളുടെ സന്നദ്ധത ദൈവിക പദ്ധതിയിലുള്ള അവളുടെ വിശ്വാസത്തെയും ദാസന്റെ ദൗത്യത്തിൽ അവൾ അർപ്പിക്കുന്ന വിശ്വാസത്തെയും പ്രകടമാക്കുന്നു (ഉല്പത്തി 24:58-61).

ഇസഹാക്കിനെ കണ്ടുമുട്ടിയ ഉടൻ, റിബേക്കയുടെയും ഇസഹാക്കിന്റെയും ബന്ധം വാത്സല്യവും സ്നേഹവും കൊണ്ട് അടയാളപ്പെടുത്തുന്നു. 'ഇസഹാക്ക് അവളെ തന്റെ അമ്മയായ സാറയുടെ കൂടാരത്തിൽ കൊണ്ടു പോയി. അവൻ റിബേക്കയെ പരിഗ്രഹിച്ചു. അവൾ അവന്നു ഭാര്യയായിത്തീർന്നു. അവന് അവളിൽ സ്നേഹമായി. ഇങ്ങനെ യിസഹാക്കിന്നു തന്റെ അമ്മയുടെ മരണദുഃഖം തീർന്നു' എന്ന വിവരണം ഇസഹാക്ക് റിബേക്കയെ അഗാധമായി സ്നേഹിച്ചിരുന്നതായി (ഉല്പത്തി 24:67) സൂചിപ്പിക്കുന്നു. ഇത് അവരുടെ വിവാഹ ക്രമീകരണത്തിന്റെ കൂടുതൽ പ്രായോഗിക സ്വഭാവവുമായി വ്യത്യസ്തമാണ്. പരസ്പര ബഹുമാനം, സ്നേഹം, കൂട്ടുകെട്ട് എന്നിവ അവരുടെ കുടുംബ ജീവിതത്തിന്റെ അടിത്തറയായി മാറുന്നു.

### 3. ഒരു അമ്മയായി റബേക്ക: യാക്കോബിന്റെയും ഏശാവിന്റെയും ജനനം

റബേക്കയുടെ മാതൃത്വം അവളുടെ കഥയുടെ ഒരു പ്രധാന ഭാഗമാണ്. നിരവധി വർഷത്തെ വന്ധ്യതയ്ക്ക് ശേഷം, കുട്ടികൾക്കായി റിബേക്ക ദൈവത്തോട് പ്രാർത്ഥിക്കുന്നു, ദൈവം അവളുടെ പ്രാർത്ഥനയ്ക്ക് ഉത്തരം നൽകുന്നു. അവൾ ഇരട്ടകളെ ഗർഭം ധരിക്കുന്നു, പക്ഷേ അവളുടെ ഗർഭപാത്രത്തിൽ അവർക്കിടയിൽ ഒരു പോരാട്ടമുണ്ട്. മൂത്തവൻ ഇളയവനെ സേവിക്കുന്നതോടെ രണ്ടു മക്കളും രണ്ടു ജനതകളായി മാറുമെന്ന് ദൈവം അവളോട് വെളിപ്പെടുത്തുന്നു (ഉല്പത്തി 25:23). ഈ ദിവ്യ വെളിപാട് അവളുടെ മക്കളായ യാക്കോബും ഏശാവും തമ്മിലുള്ള സങ്കീർണ്ണമായ ബന്ധത്തിന് കളമൊരുക്കുന്നു.

യാക്കോബിന്റെയും ഏശാവിന്റെയും ജനനം ഒരു സുപ്രധാന സംഭവമാണ്. ഏശാവ് ആദ്യം ജനിക്കുന്നു, യാക്കോബ് ഏശാവിന്റെ കുതികാൽ പിടിച്ച് പിന്തുടരുന്നു (ഉല്പത്തി 25:24-26). ഈ ശാരീരിക പോരാട്ടം അവരുടെ ജീവിതത്തിലുടനീളം അവരുടെ ബന്ധത്തെ ചിത്രീകരിക്കുന്ന പിരിമുറുക്കത്തെ സൂചിപ്പിക്കുന്നു. മൂത്ത മകനായ ഏശാവിന് ലഭിക്കുമായിരുന്ന ജന്മാവകാശവും അനുഗ്രഹവും പിടിച്ചെടുക്കാൻ യാക്കോബിനെ സജീവമായി പ്രോത്സാഹിപ്പിക്കുന്നതിനാൽ, തന്റെ മക്കൾ തമ്മിലുള്ള ഭാവി മത്സരത്തിൽ റിബേക്ക ഒരു പ്രധാന പങ്ക് വഹിക്കുന്നു. മൂത്ത മകൻ ഇളയവനെ സേവിക്കുമെന്ന ദൈവിക പ്രവചനം അവൾക്ക് ലഭിക്കുമ്പോൾ, സാംസ്കാരിക മാനദണ്ഡങ്ങൾക്ക് വിരുദ്ധമായിരിക്കുമ്പോഴും ദൈവഹിതം ഉൾക്കൊള്ളാനുള്ള സന്നദ്ധത അവൾ പ്രകടമാക്കുന്നു.

ഏശാവിന് വേണ്ടിയുള്ള അനുഗ്രഹം യാക്കോബിന് ലഭിക്കുന്നുവെന്ന് ഉറപ്പാക്കുന്നതിലെ അവളുടെ പ്രവർത്തനങ്ങൾ ദൈവത്തിന്റെ വാഗ്ദാനങ്ങളിലുള്ള അവളുടെ വിശ്വാസം പ്രകടമാക്കുന്നു.

റിബേക്കയെ വിശ്വസ്തയായ സ്ത്രീയായി ചിത്രീകരിക്കുമ്പോൾ, ഏശാവിനേക്കാൾ യാക്കോബിനോടുള്ള അവളുടെ പ്രീതി അവളുടെ സ്വഭാവത്തിലെ ഒരു പ്രധാന പോരായ്മയാണ്. ഈ പ്രവർത്തനത്തിൽ വഞ്ചന ഉൾപ്പെട്ടിട്ടുണ്ടെങ്കിലും, യാക്കോബിന് ജന്മാവകാശവും അനുഗ്രഹവും ലഭിക്കുന്നുണ്ടെന്ന് ഉറപ്പാക്കാൻ അവൾ സജീവമായി ഗൂഢാലോചന നടത്തുന്നു. ഈ കൃത്രിമത്വം ആത്യന്തികമായി കുടുംബത്തിൽ കലഹത്തിന് കാരണമാകുന്നു, ഇത് ഏശാവിന്റെ കോപം ഒഴിവാക്കാൻ യാക്കോബിനെ കനാനിൽ നിന്ന് നാടുകടത്തുന്നതിലേക്ക് നയിക്കുന്നു (ഉല്പത്തി 27:41-45). പക്ഷപാതപരമായ ഈ പ്രവൃത്തി കുടുംബ ഐക്യത്തെയും ദൈവിക ഉദ്ദേശ്യങ്ങളെയും തുരങ്കം വയ്ക്കുന്ന വിധത്തിൽ പ്രവർത്തിക്കാനുള്ള മനുഷ്യന്റെ പ്രവണതയെ ഉയർത്തിക്കാട്ടുന്നു.

റിബേക്കയുടെ കഥ ദൈവശാസ്ത്ര വിഷയങ്ങളാൽ സമ്പന്നമാണ്. അവളുടെ ജീവിതത്തിലൂടെ ചിത്രീകരിക്കപ്പെടുന്ന പ്രധാന ആശയങ്ങളിലൊന്ന് ദൈവത്തിന്റെ പരമാധികാരത്തെക്കുറിച്ചുള്ള ആശയവും അവന്റെ വാഗ്ദാനങ്ങളുടെ പൂർത്തീകരണവുമാണ്. ഏശാവിന് വേണ്ടി ഉദ്ദേശിച്ചിട്ടുള്ള അനുഗ്രഹം യാക്കോബിന് ലഭിക്കുന്നുണ്ടെന്ന് ഉറപ്പാക്കുന്നതിൽ റിബേക്കയുടെ പങ്ക്, വിവാദപരമാണെങ്കിലും, ദൈവത്തിന്റെ പദ്ധതി പലപ്പോഴും മാനുഷിക പ്രവർത്തനങ്ങളിലൂടെ നിറവേറ്റപ്പെടുന്നുവെന്ന് തെളിയിക്കുന്നു, ആ പ്രവർത്തനങ്ങളിൽ ധാർമ്മിക അവ്യക്തത ഉൾപ്പെടുമ്പോഴും. ദൈവം തന്റെ ഉദ്ദേശ്യങ്ങൾ നിറവേറ്റുന്നതിനായി അപൂർണരായ ആളുകളിലൂടെ പ്രവർത്തിക്കുന്നു എന്ന ഓർമ്മപ്പെടുത്തലായി അവളുടെ കഥ നിലനിൽക്കുന്നു.

ബൈബിളിലെ സങ്കീർണ്ണവും സ്വാധീനമുള്ളതുമായ ഒരു വ്യക്തിയാണ് റിബേക്ക. അവളുടെ കഥ വിശ്വാസം, പ്രവൃത്തി, ദൈവിക ഉദ്ദേശ്യം, മാനുഷിക ബലഹീനതകൾ, കുടുംബ പോരാട്ടങ്ങൾ എന്നിവയുമായി ഇഴചേർന്നതാണ്. റബേക്കയുടെ സ്വഭാവ സവിശേഷതകൾ-ആതിഥ്യമര്യാദ, നിർണ്ണായകത, വിശ്വാസം, പക്ഷപാതം-വ്യക്തിപരമായ ചിന്തയ്ക്കും ദൈവശാസ്ത്ര പഠനത്തിനും വിലപ്പെട്ട പാഠങ്ങൾ നൽകുന്നു. അവളുടെ പൈതൃകം, പ്രത്യേകിച്ച് ഇസഹാക്ക്, യാക്കോബ്, ഏശാവ് എന്നിവരുടെ ജീവിതത്തിലെ അവളുടെ പങ്കിന്റെ പശ്ചാത്തലത്തിൽ, മനുഷ്യ തിരഞ്ഞെടുപ്പുകൾ ദൈവേഷ്ടവുമായി ഇടപഴകുന്ന വഴികളെക്കുറിച്ച് ആഴത്തിൽ ചിന്തിക്കാൻ നമ്മെ പ്രചോദിപ്പിക്കുകയും വെല്ലുവിളിക്കുകയും ചെയ്യുന്നു. റിബേക്കയുടെ ജീവിതത്തിലൂടെ, ദൈവത്തിന്റെ ഉടമ്പടിയുടെ ബഹുമുഖ സ്വഭാവവും കുടുംബ ബന്ധങ്ങളുടെ പ്രാധാന്യവും നാം കാണുന്നു.





# ആബൂന ബസേലിയോസ്
## എറിത്രിയൻ ഓർത്തഡോക്സ് സഭയുടെ പുതിയ പാത്രിയർക്കീസ്

അസ്മാര എറിത്രിയ: എറിത്രിയൻ ഓർത്തഡോക്സ് സഭയുടെ ആറാമത് പാത്രിയർക്കീസായി ആർച്ച്ബിഷപ്പ് ആബൂനാ ബസേലിയോസ് (ബേസിൽ) തിരഞ്ഞെടുക്കപ്പെട്ടു. ഡിസംബർ 9-നു സഭാആസ്ഥാനത്ത് നടന്ന തിരഞ്ഞെടുപ്പിൽ സിനഡിന്റെ അംഗങ്ങൾ, ആശ്രമങ്ങളുടെ പ്രതിനിധികൾ, വിവിധ ഭദ്രാസനങ്ങളിൽ നിന്നുള്ള പ്രതിനിധികൾ എന്നിവർ സംബന്ധിച്ചു.

തെരഞ്ഞെടുപ്പിനു വേണ്ടി രൂപീകരിച്ച കമ്മിറ്റി നാമനിർദ്ദേശം ചെയ്ത മൂന്ന് മെത്രാപ്പോലീത്തന്മാരാണ് ഇലക്ഷനിൽ മത്സരിച്ചത്. പ്രസ്തുത ഇലക്ഷനിൽ ഏറ്റവും അധികം വോട്ടുകൾ നേടിയ ആബൂനാ ബസേലിയോസ് തെരഞ്ഞെടുക്കപ്പെടുകയായിരുന്നു. കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പ്രതിനിധികൾ ഈ തിരഞ്ഞെടുപ്പ് പ്രക്രിയയ്ക്ക് മേൽനോട്ടം വഹിച്ചു.

പുതിയ പാത്രിയർക്കിന്റെ സ്ഥാനാഭിഷേകം 2025 ജനുവരി 26 ഞായറാഴ്ച, അസ്മാരയിലെ വിശുദ്ധ കന്യക മറിയാം ദേവാലയത്തിൽ വച്ച് നടത്തപ്പെടും.

എറിത്രിയൻ ഓർത്തഡോക്സ് സഭയ്ക്ക് എറിത്രിയിലും വിദേശത്തുമായി ധാരാളം വിശ്വാസികൾ ഉണ്ട്. പുതിയ പാത്രിയർക്കീസിന്റെ തിരഞ്ഞെടുപ്പ് ഈ സഭയ്ക്കും വിശ്വാസികൾക്കും ഒരു പുത്തൻ അധ്യായത്തിന്റെ തുടക്കമാണ്.

എറിത്രിയൻ സർക്കാരും സഭയുടെ മുൻതലവൻ ആബുന അന്തോണിയോസുമായി ഉണ്ടായ പ്രശ്നങ്ങളും അദ്ദേഹത്തെ വീട്ടുതടങ്കലിൽ ആക്കി സർക്കാർ സഭയെ പീഡിപ്പിച്ചതും ഏറെക്കാലം ഈ സഭയെ ബുദ്ധിമുട്ടിൽ ആക്കിയിരുന്നു. ആ കാലയളവിൽ സഭ രണ്ടായി പിരിഞ്ഞു. ആബീനാ അന്തോണിയോസിന് പിന്തുണച്ചവർ എക്സൈൽ സിനഡ് എന്നും, വിമത വിഭാഗം അസ്മാര സിനഡ് എന്നും അറിയപ്പെട്ടു. സർക്കാർ അസ്മാര സിനഡ് പക്ഷത്തിന് പിന്തുണ പ്രഖ്യാപിക്കുകയും ചെയ്തു.

സർക്കാർ സഹായത്തോടെ അസ്മാര വിഭാഗം കാനോനിക പാത്രിയർക്കീസ് ജീവിച്ചിരിക്കുമ്പോൾ തന്നെ മറ്റൊരു അകാനോനിക പാത്രിയർക്കീസിനെ വാഴിക്കുകയും, കാനോനിക വിഭാഗത്തെ കൂടുതൽ പീഡിപ്പിക്കുകയും ചെയ്തിരുന്നു. പിന്നീട് ആബുനാ അന്തോണിയോസ് കാലം ചെയ്തതിനുശേഷം ഓറിയന്റൽ ഓർത്തഡോക്സ് സഭാവിഭാഗങ്ങൾ അസ്മാര സിനഡിന് പിന്തുണ കൊടുത്തതിനുശേഷം ആണ് ഈ തിരഞ്ഞെടുപ്പ് പ്രക്രിയകൾ നടന്നത്.



**ഇളമാട് സെന്റ് തോമസ് ഇടവകയുടെ ശതാബ്ദി സ്മാരക മന്ദിരം കൂദാശ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ മുഖ്യകാർമികത്വത്തിൽ നടന്നു.**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**

# ഡിസംബർ 16...???

## ഡോ. എം. കുര്യൻ തോമസ്

**1958** ഡിസംബർ 16: അന്നായിരുന്നു കോട്ടയം പഴയ സെമിനാരി ചാപ്പലിൽ ആ ഐതിഹാസിക സംഭവം അരങ്ങേറിയത്. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയനെ അംഗീകരിച്ചുകൊണ്ടുള്ള അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് യാക്കൂബ് ത്രിതീയന്റെ കല്പന പരദേശി മെത്രാൻ ഏലിയാസ് മാർ യൂലിയോസ് കൈമാറി. പകരം പ. യാക്കൂബ് ത്രിതീയനെ '*മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായി അന്ത്യോഖ്യാ പാത്രിയർക്കീസായി അംഗീകരിക്കാൻ പ്രസാദിച്ചുകൊണ്ട്*' പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഡനായിരുന്ന് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ നൽകിയ കല്പന സ്വീകരിച്ചു.

1911-ൽ മറനീക്കി പുറത്തുവന്ന വിഭാഗീയതയാണ് 1958 ഡിസംബർ 16-നു രാത്രി അവസാനിച്ചത്. അതിനൊരു പശ്ചാത്തലമുണ്ട്. കോട്ടയം ജില്ലാക്കോടതിയിൽ 1938-ൽ ആരംഭിച്ച ഒന്നാം സമുദായക്കേസ് 1958 ഡിസംബർ 12-ന് ഇന്ത്യൻ സുപ്രീം കോടതിയുടെ ഭരണഘടനാ ബഞ്ച് കാതോലിക്കോസ് പക്ഷത്തിന് പൂർണ്ണമായും അനുകൂലമായി ഐകകണ്ഠ്യേന വിധി പ്രസ്താവിച്ചു. ഈ വിധിപ്രകാരം പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ആണെന്നും, 1934 ഡിസംബർ 26-നു പാസക്കിയ മലങ്കരസഭാ ഭരണഘടന സാധുവാണന്നും സ്ഥാപിക്കപ്പെട്ടു. ഇതിനെത്തുടർന്നു നടന്ന നാടകീയ സംഭവങ്ങൾക്കൊടുവിലാണ് അതേവർഷം ഡിസംബർ 16-ന് സമാധാനം പുനഃസ്ഥാപിക്കപ്പെട്ടത്.

പിന്നീട് ഒരു വ്യാഴവട്ടക്കാലം തികഞ്ഞ ഒരുമയുടെ കാലമായിരുന്നു. ഇക്കാലത്താണ് മുമ്പ് വിഘടിച്ചുനിന്ന ഇരു വിഭാഗവും ഉൾപ്പെടുന്ന മാനേജിംഗ് കമ്മറ്റി സഭാ ഭരണഘടനയിൽ സമഗ്ര ഭേദഗതികൾ വരുത്തിയത്. 1964-ൽ പാത്രിയർക്കീസിന്റെ സഹകരണത്തോടെ പ. ഔഗേൻ പ്രഥമനെ പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്തു. ഇതിനിടയിൽ ചില്ലറ ശീശ്മകളൊക്കെ ഉണ്ടായി ഏങ്കിലും അവയൊക്കയും പരിഹരിക്കപ്പെട്ടു.

എന്നാൽ 1970-ൽ ഒരു പൊട്ടത്തെറി ഉണ്ടായി. അത് യാക്കൂബ് ത്രിതീയന്റെ കുപ്രസിദ്ധമായ 203-ാം നമ്പർ കല്പനയുടെ രൂപത്തിലാണ് വന്നു പതിച്ചത്. പ. മാർത്തോമ്മാ ശ്ലീഹായ്ക്ക് പൗരോഹിത്യം ഇല്ലായെന്നും അതിനാൽ സിംഹാസനവും ഇല്ലന്നും ഈ കല്പനയിൽ അദ്ദേഹം പ്രസ്ഥാവിച്ചു. ഈ വേദവിപരീതം അംഗീകരിക്കാൻ മലങ്കര സഭ തയാറായില്ല.

സംഗതികൾ ഇങ്ങനെ പുകഞ്ഞുകൊണ്ടിരിക്കെയാണ് പാത്രിയർക്കീസ് മലങ്കരസഭാംഗങ്ങളായ ചില സ്ഥാനമോഹികളെ ഏകപക്ഷീയമായി മെത്രാന്മാരായി വാഴിക്കുകയും മലങ്കര സഭയിൽ സമാന്തര ഭരണ സംവിധാനം ഏർപ്പെടുത്തുന്നതിന് പ്രാരംഭമിട്ടതും ചെയ്തത്. ഇതിനു മകുടം ചാർത്തിക്കൊണ്ട് 1975 ഓഗസ്റ്റ് 21-ന് ഔഗേൻ പ്രഥമനേയും കൂടയുള്ളവരേയും പാത്രിയർക്കീസ് മുടക്കി. 1970-74 കാലഘട്ടത്തിൽ പാത്രിയർക്കീസിന്റെ നടപടികൾ അതിരു കടന്നതോടെ അദ്ദേഹം, 1958-ലെ സമാധാന വ്യവസ്ഥകളിൽ നിന്നും സ്വമേധയാ പിന്മാറിയെന്നും അതിനാൽ പരസ്പര സ്വീകരണം വഴി ലഭിച്ച എല്ലാ അവകാശങ്ങളും നഷ്ടപ്പെടുത്തിയെന്നും മലങ്കര സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 1974 ഓഗസ്റ്റ് 3-ന് പ്രഖ്യാപിച്ചു.

ഈ സംഭവങ്ങളെത്തുടർന്നുണ്ടായ വ്യവഹാര പരമ്പരയാണ് 2017-ലെ സുപ്രീംകോടതി വിധിയിൽ കലാശിച്ചത്. 1934-ലെ മലങ്കരസഭാ ഭരണഘടന സാധുവും എല്ലാവർക്കു ബാധകവുമാണന്ന് 2017-ലും തുടർവിധികളിലും സുപ്രീം കോടതി അസന്നിഗ്ദമായി പ്രഖ്യാപിച്ചു. മലങ്കരയിൽ സമാന്തര ഭരണം അനുവദനീയമല്ലന്നും കോടതി തീരുമാനിച്ചു. 1958-ന് സമാനമായ അവസരമാണ് അന്ന് സംജാതമായത്.

പക്ഷേ 2017-ലെ തുടർ വർഷങ്ങളിലോ ഡിസംബർ 16 ആവർത്തിച്ചില്ല.



**മലങ്കരയിലെ സമാന്തര ഭരണം തുടരാനുള്ള നീക്കങ്ങളാണ് നടത്തുന്നതെങ്കിൽ അതിന്റെ തിക്തഫലം അനുഭവിക്കേണ്ടിവരിക അന്ത്യോഖ്യയിലെ സുറിയാനി പാത്രിയർക്കീസ് മാത്രമായിരിക്കും.**

2002-നു ശേഷം മുൻ പാത്രിയർക്കീസ് പക്ഷത്തിനുണ്ടായ നയവിത്യാസമായിരുന്നു അതിനു കാരണം. 1911 മുതൽ പരസ്പരം പോരാടിയ ഇരുപക്ഷത്തിനും '*ജയിച്ചു ഭരിക്കണം*' എന്നല്ലാതെ '*പിളർത്തി ഭരിക്കണം*' എന്നൊരു ചിന്ത 2002 വരെ ഇല്ലായിരുന്നു. 2002 മുതൽ മുൻ പാത്രിയർക്കീസ് പക്ഷം '*വിഭജനം മാത്രം*' എന്ന തത്വത്തിനു ഊന്നൽ നൽകുന്ന നിലപാടും അതിനനുയോജ്യമായ പ്രവർത്തന ശൈലിയും സ്വീകരിച്ചു എന്നതാണ് കാരണം. പക്ഷേ മലങ്കര സഭ ഒരിക്കലും വിഭജനത്തെ അനുകൂലിക്കുന്ന ഒരു നിലപാട് സ്വീകരിച്ചിട്ടില്ല, സ്വീകരിക്കാൻ സാദ്ധ്യവുമല്ല.

1958 ഡിസംബർ 16 ആവർത്തിക്കാനുള്ള അനുകൂല സാഹചര്യമാണ് ഇപ്പോൾ സംജാതമായിരിക്കുന്നത്. 1934-ലെ സഭാ ഭരണഘടനയുടെ സാധുത അടിവരിയിട്ടു പറഞ്ഞ സുപ്രീംകോടതി, മലങ്കരസഭയിൽ '*വിഭാഗീയതയുടെ ചെകുത്തനല്ല; ഐക്യതയുടെ ശുദ്ധാത്മാവാണ്*' തങ്ങളുടെ ലക്ഷ്യം എന്നു വ്യക്തമാക്കി. സുപ്രീം കോടതിയുടെ 2024 ഡിസംബർ 3-ലെ ഈ നിർദ്ദേശത്തിനു അനുരൂപമായി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ കാതേലിക്കാ ഐക്യത്തിനു ആഹ്വാനം നല്കിക്കഴിഞ്ഞു.

ഇനിയൊരു നീക്കം ഉണ്ടാകേണ്ടത് പാത്രിയർക്കീസിന്റെ ഭാഗത്തു നിന്നാണ്. 1934-ലെ മലങ്കരസഭാ ഭരണഘടന അംഗീകരിച്ചുകൊണ്ട് സമാനമായ ഒരു ഐക്യ ആഹ്വാനം അദ്ദേഹം നടത്തുമോ? 1958-ലേതുപോലെ ഇന്ന് ഒരു ദിവസംകൊണ്ടു സമാധാനം ഉണ്ടാകില്ല. മുറിവുണങ്ങാനും നടപടിക്രമങ്ങൾ പൂർത്തീകരിക്കാനും സമയമെടുക്കും. പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ഒരിക്കൽ പ്രസ്താവിച്ചതുപോലെ '*തട്ടിക്കൂട്ട് സമാധാനം*' ഇനി മലങ്കരയ്ക്ക് ആവശ്യമില്ല. ശാശ്വത സമാധാനത്തിന് ചില അടിസ്ഥാന നടപടികൾ സ്വീകരിക്കേണ്ടതുണ്ട്. പ്രശ്നങ്ങൾക്ക് അടിസ്ഥാന കാരണമായ 1970-ലെ 203-ാം നമ്പർ കല്പനയും 2020 ഓഗസ്റ്റ് 20-ന് '*യാക്കോബായ സഭയുടെ പ്രാദേശിക സുന്നഹദോസ് നടപ്പിൽ വരുത്തി* എന്നവകാശപ്പെടുന്ന 1975-ലെ മുടക്കും അന്ത്യോഖ്യാ പാത്രിയർക്കീസ് പിൻവലിക്കണം. അതിനുശേഷം 1974-ലെ പാത്രിയർക്കീസിനെ പുറത്താക്കിയ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനം പിൻവലിക്കുവാനുള്ള നടപടികൾ സ്വീകരിക്കാൻ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയനും '*പ്രസാദിക്കണം*'. ഇരു മുടക്കുകളും അസാധുവാണെന്നു 1995-ൽ സുപ്രീം കോടതി വിധിച്ച വസ്തുത വിസ്മരിച്ചല്ല ഇതെഴുതുന്നത്. ഇന്നത്തെ സാഹചര്യത്തിൽ അത്തരമൊരു ശുദ്ധീകരണക്രിയ ശാശ്വത സമാധാനത്തിന് അത്യന്താപേഷിതമാണ്.

മറിച്ച് 2024 ഡിസംബർ 16-ന് മലങ്കരയിലെ സമാന്തര ഭരണം തുടരാനുള്ള നീക്കങ്ങളാണ് നടത്തുന്നതെങ്കിൽ അതിന്റെ തിക്തഫലം അനുഭവിക്കേണ്ടിവരിക അന്ത്യോഖ്യയിലെ സുറിയാനി പാത്രിയർക്കീസ് മാത്രമായിരിക്കും.



വചനതീർത്ഥം



# യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായർ

## (വി. മത്തായി 1: 18–25)

ഫാ. മോൻസി ഫിലിപ്പ്

യൗസേഫിനുണ്ടായ ദൈവിക വെളിപാടിന്റെ ഞായർ. രക്ഷാകരചരിത്രത്തിൽ യൗസേഫിനു ലഭിക്കുന്ന സ്ഥാനവും, അദ്ദേഹത്തിന്റെ ആത്മിക, ഭൗതിക, സാമൂഹിക ഗുണങ്ങളും വെളിവാകുകയും ധ്യാനിക്കുകയും ചെയ്യുന്ന ഞായർ.

വേദഭാഗം വി. മത്തായി 1:18–25

യേശുതമ്പുരാന്റെ ജനനത്തെക്കുറിച്ച് അമ്മയായ മറിയത്തിനുണ്ടാകുന്നതുപോലെ യൗസേഫിനും കർത്താവിന്റെ ദൂതനാൽ ഉണ്ടാകുന്ന വെളിപാട്. തനിക്ക് വിവാഹം നിശ്ചയം കഴിഞ്ഞ 'മറിയ പരിശുദ്ധാത്മാവിനാൽ ഗർഭം ധരിച്ചു' എന്ന വാർത്ത അറിയുന്ന യൗസേഫ്, അവൾക്ക് ഏൽക്കാവുന്ന അപവാദം, ശിക്ഷ എന്നിവ ഓർത്ത് രഹസ്യത്തിൽ ഉപേക്ഷിക്കാൻ തീരുമാനിക്കുമ്പോൾ കർത്താവിന്റെ ദൂതൻ പ്രത്യക്ഷനായി പറഞ്ഞു: "മറിയയെ സ്വീകരിക്കുവാൻ ശങ്കിക്കേണ്ടാ, പരിശുദ്ധാത്മാവിനാൽ ആകുന്നു ഇത് സംഭവിച്ചത്."

"അവൾ ഒരു മകനെ പ്രസവിക്കും അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിക്കാനിരിക്കകൊണ്ടു നീ അവനു യേശു എന്നു പേരിടണം."

ഇതിനാൽ പ്രവചനനിവൃത്തി. ഇതാണ് പ്രതിവാദ്യം.

**വേദഭാഗ ചിന്തകൾ**

**1. പാരമ്പര്യ നിയമങ്ങളെ മറികടക്കുന്ന സഹതാപം.**

വി. മത്തായി 1:18–25

യഹൂദന്മാരുടെ വിവാഹത്തിന് രണ്ട് ഘട്ടങ്ങളാണുള്ളത്.

1. ഒന്നിച്ചു താമസിക്കാൻ തുടങ്ങുന്നതിനു മുമ്പുള്ള വിവാഹ വാഗ്ദാനം (വിവാഹ നിശ്ചയം)

2. വരൻ വധുവിനെ തന്റെ ഭവനത്തിലേക്ക് കൂട്ടികൊണ്ടു പോയി ഒന്നിച്ചു ജീവിക്കാൻ തുടങ്ങുന്നതാണ്.

വിവാഹ നിശ്ചയത്തിന്റെ കാലയളവ് ഒരു വർഷത്തോളമാണ്. ഇത് ഇരുവർക്കും ഒരുങ്ങുവാനുള്ള സമയമാണ്. ഈ നാളുകളിൽ വധുവും വരനും ഭാര്യയും ഭർത്താവുമെന്നു തന്നെയാണ് അറിയപ്പെടുന്നത്. ഈ കാത്തിരിപ്പിന്റെ കാലയളവിനുള്ളിൽ വരൻ മരിച്ചുപോയാൽ വധുവിനെ വിധവയായി കണക്കാക്കിയിരുന്നു.

എന്നാൽ ഇവിടെ മറിയയും യൗസേഫും ഒരുമിക്കുന്നതിനുമുമ്പ് തന്നെ മറിയം പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി. ഇത് മനസ്സിലാക്കി അവൾക്ക് ലോകാപവാദം വരുത്തുവാൻ മനസ്സില്ലാതെ രഹസ്യമായി ഉപേക്ഷിക്കുവാൻ ഭാവിക്കുന്നു. യഹൂദാ പാരമ്പര്യത്തിൽ വിവാഹം നിശ്ചയം കഴിഞ്ഞ സ്ത്രീ ഗർഭിണിയായാൽ കല്ലെറിഞ്ഞു കൊല്ലുക എന്നാണ് നിയമം (ആവർ. 22: 20 –22).

ഈ ശിക്ഷാനടപടി മറിയത്തിനു സംഭവിക്കാതിരിക്കാൻ യൗസേഫിന് അവളോട് സഹതാപം തോന്നുന്നു. യൗസേഫ് നിയമങ്ങൾ പാലിക്കുവാൻ കടപ്പെട്ടിരുന്നവൻ എങ്കിലും സഹജീവികളോട് സഹതാപം കാട്ടിയവൻ ആയിരുന്നു. അതിനാൽ പാരമ്പര്യ നിയമങ്ങളെ മറികടക്കാൻ ധൈര്യം കാട്ടി. ആയതിനാൽ മാനവചരിത്രത്തിലേക്കും രക്ഷാകരചരിത്രത്തിലേക്കും ധൈര്യപൂർവ്വം നടന്നു കയറിയ വിശുദ്ധനായി യൗസേഫ് മാറി.



"എന്നാൽ ന്യായപ്രമാണത്താൽ ആരും ദൈവസന്നിധിയിൽ നീതീകരിക്കപ്പെടുന്നില്ല എന്നതു സ്പഷ്ടം"

"നീതിമാൻ വിശ്വാസത്തിൽ ജീവിക്കും" (ഗലാത്യർ 3:11)

വിശ്വാസം വഴി നീതീകരണമെന്ന പുതിയ നിയമ ദർശനത്തിന് യൗസേഫ് അടിസ്ഥാനമിട്ടു.

ആധുനീകതയുടെ ലോകത്തിൽ യൗസേഫ് ഒരു സുവിശേഷമാണ്. കുറ്റപ്പെടുത്തൽ ഇല്ല, വിചാരണയില്ല. നിശബ്ദൻ. താൻ നീതിമാൻ എന്ന് കാണിക്കാൻ ഒറ്റിക്കൊടുക്കുവാൻ ആഗ്രഹമില്ലാത്ത മനുഷ്യൻ. "നിയമത്തേക്കാൾ നീതിബോധം ജീവിതത്തിനാധാരം" എന്ന ചിന്തയിലേക്ക് നമ്മേ നയിക്കുന്നു. 'നീതിമാൻ' എന്ന തലക്കെട്ടിനർഹൻ. അതിന്റെ അർത്ഥതലങ്ങൾ.

1. മറ്റുള്ളവരുമായുള്ള ഇടപാടിൽ ധാർമ്മികതയുള്ളവൻ.
2. കപടമില്ലാത്തവൻ
3. ദൈവസന്നിധിയിൽ ഭക്തൻ
4. ദൈവവചനത്തിനു മുമ്പിൽ ഭക്തൻ.
5. ബഹുമാന്യൻ

ഇത് യൗസേഫിന്റെ വ്യക്തിത്വം. അത് അവനെ നീതിമാൻ ആക്കിയെങ്കിൽ, ഇന്നിന്റെ മനുഷ്യൻ വളരെയേറെ സഞ്ചരിക്കേണ്ടിയിരിക്കുന്നു.

"നിയമങ്ങൾ സൂക്ഷിക്കുന്നതിനുള്ള തീവ്രവ്യഗ്രതയിൽ കരുണയുടെ മുഖം നാം മറച്ചു പിടിക്കാറുണ്ടോ?"

"വീഴാതെ നോക്കുക
വീണാൽ എഴുന്നേൽക്കുക
വീണ്ടും നല്ലോരുമനുഷ്യനാകുക" – കുഞ്ഞുണ്ണിമാഷ്.

**2. നിയമങ്ങളെ മാറ്റിമറിക്കുന്ന ദൈവദൂത്**

വി. മത്തായി 1:20-23

യൗസേഫിനോടുള്ള ദൈവത്തിന്റെ ദൂത് എന്താണ്?

മറിയത്തെ ഉപേക്ഷിക്കണം എന്ന ചിന്തയിൽ മുഴുകിയിരുന്ന യൗസേഫിന് സ്വപ്നത്തിൽ പ്രത്യക്ഷനായി.

"ദാവീദിന്റെ മകനായ യൗസേഫേ നിന്റെ ഭാര്യയായ മറിയയെ സ്വീകരിക്കുവാൻ ശങ്കിക്കേണ്ട" (വി. മത്തായി 1:20)

മറിയത്തെ സ്വീകരിക്കുവാൻ തടസ്സം നിൽക്കുന്നത് സംശയത്തെക്കാൾ യഹൂദമത നിയമങ്ങളിലുള്ള പേടിയാണ്. നിയമങ്ങളുടെ കടുംപിടുത്തത്തെ മറികടക്കാൻ ദൈവം യൗസേഫിന് ധൈര്യം നൽകുന്ന ദർശനം. പഴകി ദ്രവിച്ച നിയമങ്ങൾ കാരണം കാരുണ്യം നിരോധിക്കപ്പെടുന്ന യഹൂദനിയമങ്ങളെ മറികടക്കാൻ ദൈവം തന്റെ ദൂതിലൂടെ യൗസേഫിനെ പരിശീലിപ്പിക്കുന്നു. നിയമങ്ങളെ പരിഗണിക്കാതെ മറിയത്തെ ചേർത്തുനിർത്തുന്നു. ഇതിലൂടെ അനുകമ്പയുടേയും, സ്നേഹത്തിന്റെയും പുതിയ ദർശനങ്ങൾ നൽകുന്ന പ്രവാചകനായി യൗസേഫ് മാറുന്നു.

പരസ്പരം പൊരുത്തപ്പെടുവാൻ കഴിയാതെ തെളിയും മുമ്പേ അണഞ്ഞുപോകുന്ന വിളക്കായി കുടുംബജീവിതങ്ങൾ തീർന്നുപോകുന്ന കാലഘട്ടത്തിൽ, ചെറിയ കാര്യങ്ങൾക്ക് പോലും വിവാഹ മോചനം ആഗ്രഹിക്കുന്നവരുടെ മുമ്പിൽ യൗസേഫ് അതിനൊരു അപവാദം ആവുകയാണ്. സ്നേഹത്തോടെ മറിയത്തെ ചേർത്ത് നിർത്തുന്നു.

"എവിടെ സ്നേഹമുണ്ടോ അവിടെ ജീവിതമുണ്ട്" - മഹാത്മഗാന്ധി

നിയമങ്ങളെ പേടിച്ച് ഉപേക്ഷിക്കണം എന്ന സഹതാപത്തിൽ നിന്ന്, നിയമങ്ങളെ തകർത്ത് മറിയത്തെ ചേർത്ത് പിടിക്കുന്ന സഹതാപ ഹൃദയത്തെ ദൂതൻ യൗസേഫിൽ ഉളവാക്കുന്നു.

നമ്മുടെ കാഴ്ചപ്പാടുകൾക്കും സത്യത്തിൽ അല്പംകൂടി ആഴം വർദ്ധിപ്പിക്കേണ്ടതില്ലേ? സ്ഥായിയായ തിരുത്തൽ ആവശ്യമല്ലേ?

ഇവയ്ക്ക് മാറ്റം വരുന്നുവെങ്കിൽ മാത്രമേ ചേർത്തുനിർത്തുവാനും സ്നേഹിക്കുവാനും സാധിക്കുകയുള്ളു.

"മറ്റുള്ളവരെ സ്നേഹിക്കുമ്പോൾ ചേർത്തു നിർത്തുമ്പോൾ എത്ര മുറിവ് എനിക്ക് ഉണ്ടായി എന്നതിനേക്കാൾ എത്ര മുറിവുകൾ ഉണക്കി എന്നുള്ളതാണ്."

അസ്വസ്ഥതകൾ സ്വയം ഏറ്റുവാങ്ങുന്ന ക്രിസ്തുവിന്റെ ജനനത്തിന്റെ ഉദ്ദേശവും പ്രവചന പൂർത്തീകരണവും കൂടി യൗസേഫിന് വെളിപാടായി നൽകുന്നു. "യേശു" എന്നു പേർ ഇടണം. "ദൈവം നമ്മോടുകൂടെ" എന്നർത്ഥം വരുന്ന "ഇമ്മാനുവേൽ" പ്രവചന നിവൃത്തി (യെശയ്യാവ് 7:14).

"ഭയമില്ലാതെ അസ്വസ്ഥതകൾ സ്വയം ഏറ്റുവാങ്ങുന്ന ക്രിസ്തുവായിതീരാൻ ഇനി എത്രനാൾ വേണ്ടിവരും,

സ്വസ്ഥനായി, സ്വാർത്ഥനായി ചത്തിരിക്കുന്ന എന്നെ ജീവനിലേക്കുണർത്തുവാൻ ക്രിസ്തു എന്നു വരും.

"യൗസേഫ് ഉറക്കം ഉണർന്നു" (വിയ മത്തായി 1:24)

ആത്മീകതയിലേക്കും, വിശ്വാസത്തിലേക്കും ഉള്ള എഴുന്നേൽപ്പ്.

1. കർത്താവിന്റെ ദൂത് അനുസരിപ്പാൻ.

2. മറിയത്തെ ഭാര്യയായി സ്വീകരിപ്പാൻ.

ബുദ്ധൻ പ്രസേനജിത് രാജാവിന്റെ ഉറക്കം കെടുത്തുന്ന സംഭവം.

ബുദ്ധനും പ്രസേനജിത് രാജാവും ആശ്രമത്തിൽ സംസാരിച്ചിരിക്കേ, മറ്റൊരാശ്രമത്തിലെ വൃദ്ധ ഭിക്ഷു അകത്തുവന്ന് ബുദ്ധനെ നമിച്ചു ആചാരോപചാരങ്ങൾ അർപ്പിച്ചു. ബുദ്ധൻ ഒരേയൊരു ചോദ്യം "എത്ര വയസ്സായി താങ്കൾക്ക്."

വൃദ്ധൻ പറഞ്ഞു: "നാല്."

രാജാവ് കൗതുകത്തോടെ ചോദിച്ചു: "ഏറെ വൃദ്ധനായ അയാൾ നാലു വയസ്സ് എന്നു പറഞ്ഞതിന്റെ പൊരുളെന്ത്?

ബുദ്ധൻ മറുപടിയേകി: "നാലു വർഷം മുമ്പുവരെ അജ്ഞതയിലും അന്ധതയിലും ഉറക്കത്തിലുമായിരുന്നു അയാൾ..."

കഷ്ടം ഇതുവരെ ജനിച്ചിട്ടില്ലല്ലോ! കൊന്നും കൊല്ലിച്ചും ചത്തും.... ചത്തതിനൊക്കുമേ ജീവിക്കുന്നു നിങ്ങൾ.... ഇനിയും വൈകരുത്, ഉണരുക, വീണ്ടും ജനിക്കുക.



**ഷാർജ സെന്റ് ഗ്രിഗോറിയോസ് പള്ളിയിൽ എത്തിയ ഡോ. ഗീവർഗീസ് മാർ യൂലിയോസിനെ കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അംഗങ്ങൾ സന്ദർശിച്ചു സ്നേഹബന്ധങ്ങൾ പങ്കുവച്ചു.**



**The OTS Volleyball Team achieved the runners-up position in the 37th Rev. Dr. V. P. Thomas Memorial Inter-Seminary Volleyball Tournament, organized by Mar Thoma Theological Seminary, Kottayam.**

## മാർത്തോമൻ പൈതൃക സ്മൃതി 18-നു പ്രകാശനം ചെയ്യും

കോട്ടയം: മാർത്തോമ്മൻ പൈതൃക സംഗമത്തിന്റെ ഭാഗമായി പ്രസിദ്ധീകരിക്കുന്ന മാർത്തോമ്മൻ പൈതൃക സ്മൃതി 18-നു പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്യും. ഭാരതസഭാ സ്ഥാപകനും, അപ്പോസ്തോലനും രക്തസാക്ഷിയുമായ പ. മാർത്തോമ്മായുടെ 1950-ാം ദുഃഖ്റോനോ, അവസാനശ്വാസം വരെ മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും നിലനിർത്തുവാൻ പോരാടി വിജയിച്ച പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ചരമ നവതി, മലങ്കരസഭയുടെ നട്ടെല്ലായ മലങ്കരസഭാ ഭരണഘടനയുടെ 90-ാം വാർഷികം എന്നിവ 2024-ൽ മലങ്കരസഭ വിപുലമായി ആചരിക്കുന്നതിന്റെ ഭാഗമായാണ് പ്രസ്തുത വിഷയങ്ങളെപ്പറ്റിയുള്ള ആധികാരിക പഠനങ്ങളുടെ സമാഹാരം പ്രസിദ്ധീകരിക്കുന്നത്. ഡോ. യാക്കോബ് മാർ ഐറേനിയോസാണ് ചീഫ് എഡിറ്റർ.

18-നു 2.30 നു ചേരുന്ന സമ്മേളനത്തിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ് അദ്ധ്യക്ഷത വഹിക്കും. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ 'മാർത്തോമ്മൻ പൈതൃക സ്മൃതി' പ്രകാശനം ചെയ്യും. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ആദ്യ പ്രതി ഏറ്റുവാങ്ങും. ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, റോണി വർഗീസ് എബ്രഹാം, അഡ്വ. ബിജു ഉമ്മൻ, ജേക്കബ് ഉമ്മൻ ചെങ്ങന്നൂർ എന്നിവർ പ്രസംഗിക്കും.



# THE ANNUNCIATION TO ST. JOSEPH

## (St. Matthew 1:18-25)

## Faithful Obedience: The Annunciation to St. Joseph

Dn. Aaron Joshua John



We turn our attention to a figure often quietly revered but sometimes overlooked in his profound example of faith and obedience, St. Joseph, the earthly guardian of our Lord. We witness the moment of divine revelation to Joseph, when an angel appears to him in a dream, revealing God's plan and calling him to a life of faithful stewardship. This shows us how God's purposes unfold in ways we may not understand immediately, but through faith and trust, we are invited to participate in His divine plan.

**1. Joseph's Obedience: Trusting in Divine Revelation**

In the Gospel passage, we see St. Joseph wrestling with an unimaginable situation. He learns that Mary, his betrothed, is with child, a revelation that must have brought him confusion and sorrow. However, rather than reacting in anger or rushing to judgment, Joseph chooses a path of mercy, intending to "dismiss her quietly" to spare her public disgrace. This response already speaks to Joseph's character, his righteousness and humility. Then, in his dream, the angel appears, saying, "Joseph, son of David, do not be afraid to take Mary as your wife, for the child conceived in her is from the Holy Spirit." With this divine revelation, Joseph is called to embrace a role of guardianship for the Saviour of the world. His response is immediate and faithful; he rises from his sleep and acts in obedience, taking Mary as his wife and embracing the child Jesus as his own. In this act, Joseph exemplifies the same faith that Abram showed in Genesis 13:1-11, where Abram trusted God's promise and ventured into the unknown, allowing God to lead him into a new land. Just as Abram left behind familiar things to follow God's call, Joseph set aside his own plans and reputation, stepping into a role that would require great courage and self-sacrifice. His actions reflect the spirit of obedience called for in Isaiah 1:2-9, where God pleads with His people to turn back to Him with a pure heart.

**2. Embracing a Life Set Apart: Following God's Call**

In accepting the divine message, Joseph took on a role that was not only challenging but one that set him apart from societal expectations. Like the Christians St. Peter addresses in 1 Peter 2:11-17, Joseph is called to live as a "stranger and sojourner" in a world that did not yet understand or recognize the Messiah. St. Peter's encouragement to "abstain from sinful desires" and "live such good lives among the pagans" reflects the path of quiet faithfulness that Joseph embodies. He does not seek acclaim or recognition; instead, he humbly fulfils his calling, becoming a model of righteousness and service. St. Matthew's gospel also resonates with the words of St. Paul in Galatians 1:11-24, where Paul describes receiving the Gospel "not from any human source" but as a revelation from God. Just as Paul's life was transformed by his encounter with Christ, Joseph's life was irrevocably changed by the angel's message. He embraced his role as the protector and guardian of Jesus and Mary, a role that was not fully understood by the world but was essential to God's plan of salvation. Joseph's journey teaches us that true faith often requires us to live differently, setting aside our own understanding to trust in God's greater purpose. In a world that values personal gain and recognition, Joseph's quiet obedience and faithfulness show us the beauty of humility and the strength found in trusting God's will over our own.

The Annunciation to St. Joseph is a powerful reminder of what it means to live a life of faith and obedience. Joseph's response to the angel's message is a testament to the transformative power of trusting in God, even when we cannot fully see the path ahead. His life calls us to reflect on our own readiness to listen to God's guidance, to put aside our fears, and to embrace the call to serve, no matter the cost.





**വള്ളിക്കാട്ട് ദയറായിൽ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 96-ാമത് ഓർമ്മപ്പെരുന്നാൾ കൊടിയേറ്റ് ജോഷ്വാ മാർ നിക്കോദീമോസ് നിർവ്വഹിച്ചു.**




**മാവേലിക്കര ഭദ്രാസനം വയോജന സംരക്ഷണം ലക്ഷ്യമാക്കി തഴക്കര തെയോ ഭവൻ അരമനയ്ക്ക് സമീപം ഒരുക്കിയ മാർ പക്കോമിയോസ് കാരുണ്യ ഭവൻ മന്ത്രി വീണാ ജോർജ്ജ് ഉദ്ഘാടനം ചെയ്തു.**

## ഗിറ്റ്ഹബ്ബ് സ്റ്റാർ അവാർഡ് നേടിയ ബോധിഷ് തോമസ്



കോട്ടയം: ഓപ്പൺ സോഴ്സ് സമൂഹത്തിന് നൽകിയ വിലപ്പെട്ട സംഭാവനകൾക്ക് ഗിറ്റ്ഹബ്ബ് സ്റ്റാർ അവാർഡ് നേടിയ സീനിയർ സോഫ്റ്റ്‌വെയർ എഞ്ചിനീയർ പന്തളം കരിങ്ങാട്ടിൽ ബോധിഷ് തോമസ്.

നൂതന സാങ്കേതിക രംഗത്ത് ശ്രദ്ധേയമായ സംഭാവനകൾ നൽകിയ വ്യക്തികളെ ആദരിക്കുന്ന ഈ അംഗീകാരം ലോകത്തെ 100 സോഫ്റ്റ് വെയർ ഡവലപ്പറന്മാർക്ക് മാത്രം ലഭിക്കുന്നു.

മൈക്രോസോഫ്റ്റിന്റെ ഗിറ്റ്ഹബ്ബ് ലോകത്തെ ഏറ്റവും വലിയ ഡെവലപ്പർ പ്ലാറ്റ്ഫോമാണ്, ആഗോളതലത്തിൽ ഇത് 100 ദശലക്ഷത്തിലധികം ഡെവലപ്പർമാരെ ബന്ധിപ്പിക്കുന്നു. ആഗോള തലത്തിൽ സോഫ്റ്റ് വെയറിന്റെ ഭാവി രൂപപ്പെടുത്തുന്ന നേതാക്കന്മാരെ പ്രോത്സാഹിപ്പിക്കുകയും ആദരിക്കുകയും ചെയ്യുന്ന ഗിറ്റ് ഹബ്ബ് സ്റ്റാർസ് പ്രോഗ്രാമിലേക്കാണ് ബോധിഷ് തോമസിന് അംഗികാരം ലഭിച്ചത്.

ബോധിഷിന്റെ നേതൃത്വത്തിൽ രൂപീകരിച്ച ഓപ്പൺ ഹെൽത്ത്കെയർ നെറ്റ്‌വർക്ക് (ohc.network), കോവിഡ് മഹാമാരി കാലത്ത് ആരംഭിച്ച ഒരു ഓപ്പൺ സോഴ്സ് പ്രോജക്ടാണ്. ഇന്നിത് എട്ട് ഇന്ത്യൻ സംസ്ഥാനങ്ങളിൽ അടിയന്തിര ആരോഗ്യ പരിപാലന സംവിധാനം മെച്ചപ്പെടുത്താൻ സഹായിക്കുന്നു. യു.എൻ. വെരിഫൈഡ് ഡിജിറ്റൽ പബ്ലിക് ഗുഡ് ആയി അംഗീകരിക്കപ്പെട്ട ഈ പ്രോജക്ട്, ഓപ്പൺ സോഴ്സ് ടെക്നോളജിയുടെ പ്രാധാന്യം തെളിയിക്കുന്നു. ഇത് ആരോഗ്യപ്രവർത്തകരെ ശക്തിപ്പെടുത്തുകയും രോഗി പരിചരണത്തെ ലളിതമാക്കുകയും ചെയ്യുന്നു.

ഓപ്പൺ ഹെൽത്ത്കെയർ നെറ്റ്‌വർക്കിന് (OHC) പുറമെ, ബോധിഷ് തോമസ് MediSpeak, Afterflood, MyTemplate, Pupilfirst LMS ഉൾപ്പെടെ നിരവധി ശ്രദ്ധേയമായ ഓപ്പൺ സോഴ്സ് പ്രോജക്ടുകളിൽ സംഭാവന നൽകി.

2021-ൽ ഗിറ്റ്ഹബ്ബിന്റെ ഓപ്പൺ സോഴ്സ് ഗ്രാന്റ് അവാർഡ് ലഭിച്ച ആദ്യ ഇന്ത്യക്കാരിൽ ഒരാളായ ബോധിഷ്, തന്റെ പ്രതിബദ്ധതയും പ്രവർത്തന മികവും ഉപയോഗിച്ച് ഓപ്പൺ സോഴ്സ് സമൂഹത്തെ വളർത്തുന്നതും ശ്രദ്ധേയമായി.

ഓപ്പൺ സോഴ്സ് നവീകരണവും, വിദ്യാഭ്യാസ ഉള്ളടക്ക വികസനവും, കമ്മ്യൂണിറ്റി ലീഡർഷിപ്പും, സാങ്കേതിക കഴിവുകളും പ്രോത്സാഹിപ്പിക്കുന്നവരായ വ്യക്തികളെ ഗിറ്റ് ഹബ്ബ് സ്റ്റാർസായി ആദരിക്കുന്നു.

സാങ്കേതികവിദ്യയെ സാമൂഹിക നവോത്ഥാനത്തിനുള്ള പ്രേരക ശക്തിയായി മാറ്റുന്നതിൽ ബോധിഷ് തോമസ് വഹിച്ച നിർണായക പങ്കിനുള്ള അംഗീകാരമാണ്.

സോഫ്റ്റ് വെയർ എഞ്ചിനിയർ പ്രിൻസി തോമസ് സഹധർമ്മിണി. കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെയും കോട്ടയം സി.എസ്ഐ ലോ കോളേജ് വൈസ് പ്രിൻസിപ്പാൾ ഡോ. ജെയ്സി കരിങ്ങാട്ടിലിന്റെയും മകനാണ്.



**മലങ്കര ഓർത്തഡോക്സ് സഭ പ്രഖ്യാപിച്ച വയനാട് പുനരധിവാസ പാക്കേജിന്റെ ഭാഗമായി നിർമ്മിച്ച് നൽകുന്ന 50 വീടുകളിൽ ഒരു വീടിനായുള്ള 10 ലക്ഷം രൂപ സഭാ മാനേജിംഗ് കമ്മിറ്റി അംഗം ഐ. സി. ചെറിയാൻ (തിരുവനന്തപുരം) പ. ബാവായ്ക്ക് കൈമാറുന്നു.**

## അഖില മലങ്കര പ്രസംഗ മത്സരം



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (കുറിച്ചി ബാവാ)യുടെ 61-ാം ഓർമ്മപെരുനാളിനോടനുബന്ധിച്ച് പ. പിതാവിന്റെ അനുസ്മരണാർത്ഥം നടത്തപ്പെടുന്ന അഖില മലങ്കര സൺഡേസ്ക്കൂൾ പ്രസംഗ മത്സരം 2024 ഡിസംബർ 22-ാം തീയതി ഞായറാഴ്ച (22-12-2024) 11.30 a.m.-ന് കുറിച്ചി വലിയ പള്ളിയിൽ വച്ച് നടത്തപ്പെടുന്നു..

**വിഷയം:** **മാർത്തോമൻ പൈതൃക സംരക്ഷണം വലിയ ബാവായുടെ ദർശനത്തിൽ**

**നിബന്ധനകൾ:** 1) സൺഡേസ്ക്കൂളിൽ 12-ാം ക്ലാസ്സ് വരെ പഠിക്കുന്ന വിദ്യാർത്ഥികൾ (VII-XII) 2) 21-12-2024-ന് മുൻപായി പേര് രജിസ്റ്റർ ചെയ്യണം; 3) പ്രസംഗ സമയം 5 മിനിറ്റ് 4) ഒന്നും രണ്ടും മൂന്നും നാലും അഞ്ചും സ്ഥാനങ്ങൾ നേടുന്ന വിദ്യാർത്ഥികൾക്ക് 5000, 3000, 2000, 1000, 500 രൂപാ വീതം സമ്മാനം നൽകും. 5. സമ്മാനങ്ങൾ 2025 ജനുവരി 2-ന് കുറിച്ചി വലിയ പള്ളിയിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാളിനു നൽകും.

For Registration-
Fr. Kuriakose Elias, St. Peters & St. Paul's Orthodox Church,
Neelamperoor P.O., Kurichy-686534

**Ph: 9744581235 (Vicar)**
**9495912812, 95395 31665, 91 97448 37674**

**സൺറൈസ് സർവകലാശാലയിൽ നിന്നും മാനേജ്മെന്റിൽ (യൂത്ത് എംപവർമെൻറ്) ജ്യോതിഷ് ജേക്കബിന് ഡോക്ടറേറ്റ് ലഭിച്ചു. അടൂർ പന്നിവിഴ രാജൻ വില്ലയിൽ ജേക്കബ് ഡാനിയേലിൻെറയും റോസമ്മ ജേക്കബിന്റെയും മകനാണ്. ഭാര്യ: സുജി ജ്യോതിഷ്. മക്കൾ: എസ്ഥേർ, എലീശാ. അടൂർ കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**






# പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജ് വജ്രജൂബിലി നിറവിൽ

ഓലപ്പുരയിൽ നിന്നു ഗവേഷണ കേന്ദ്രത്തിലേക്കുള്ള വളർച്ചയാണ് പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിന്റെ 60 വർഷത്തെ ചരിത്രം. ആയിരക്കണക്കിനു വിദ്യാർഥികളുടെ ഭാവി ശോഭനമാക്കിയ കലാലയം വജ്ര ജൂബിലി നിറവിൽ. 1964 ജൂൺ 8–ന് പത്തനാപുരം ടൗണിൽ മൗണ്ട് താബോർ കുന്നിൽ ഓലപ്പുരയിലായിരുന്നു തുടക്കം. കൂടുതൽ സൗകര്യത്തോടെ നടത്തുകയെന്ന ലക്ഷ്യത്തോടെയാണ് ടൗണിൽ നിന്ന് 6 കിലോമീറ്റർ അകലെ മാലൂരിലേക്കു മാറ്റിയത്.

മൗണ്ട് താബോർ ദയറ സ്ഥാപകൻ തോമാ മാർ ദിവന്നാസിയോസിന്റെ നേതൃത്വത്തിൽ അൻപതേക്കറോളം വരുന്ന ഭൂമി കണ്ടെത്തി. പുതിയ കെട്ടിടം നിർമിച്ച് 1967–ൽ കോളജ് അങ്ങോട്ടു മാറ്റി. ഒരു വശത്ത് കല്ലടയാർ അതിരിടുന്നതു മൂലം, ആറിന്റെ എതിർ വശത്തുള്ളവർ കോളജിലേക്കെത്തിയിരുന്നത് ഏറെ പ്രയാസപ്പെട്ടാണ്. ആറ് കുറുകെ നീന്തി മറുകരയെത്തി പഠിച്ചവർ വരെ നാട്ടിലുണ്ട്. മഴക്കാലമായാൽ കോളജിലേക്കുള്ള പോക്കും പ്രയാസമാകും. പത്തനാപുരം ടൗൺ ഭാഗത്തു നിന്നു വരുന്നവർ 6 കിലോമീറ്ററോളം നടന്നാണ് കോളജിലെത്തിയിരുന്നത്.

സയൻസ്, ഇക്കണോമിക്സ്, പെഡഗോജി ഉൾപ്പെടെ 3 ബാച്ചുകളിലേക്കായിരുന്നു ആദ്യ കാലത്തെ പ്രവേശനം. ആലുവാ യുസി കോളജിലെ മേധാവി പ്രൊഫ. ടി. സി. ജോസഫ് ആദ്യ പ്രിൻസിപ്പലായി. നിലവിൽ യുജിസി, നാക് അംഗീകാരമുള്ള കോളജിൽ 8 ബിരുദ കോഴ്സുകൾ, 5 ബിരുദാനന്തര കോഴ്സുകൾ, 3 ഗവേഷണ വിഭാഗങ്ങൾ എന്നിവയുണ്ട്.

മുൻ മന്ത്രി ടി. എം. ജേക്കബ്, മുൻ എം.എൽ.എ. ഐഷ പോറ്റി, ശാസ്ത്രജ്ഞരായ പ്രഫ. മാമ്മൻ ഡാനിയേൽ, ഇന്ത്യയുടെ ചന്ദ്രയാൻ ദൗത്യത്തിലെ പ്രിൻസിപ്പൽ ഇൻ വെസ്റ്റിഗേറ്റർ ഡോ. നിസി മാത്യു, ഇന്ത്യൻ ദേശീയ വോളിബോൾ ടീം അംഗങ്ങളായ ഷിജാസ് മുഹമ്മദ്, അജിത്ത് ലാൽ, ഓർത്തഡോക്സ് സഭയുടെ മെത്രാപ്പൊലീത്തമാരായ ഡോ. ഗ്രബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, ശിവഗിരി മഠം മുൻ ജനറൽ സെക്രട്ടറി സ്വാമി ഋതം ബരാനന്ദ തുടങ്ങി ഒട്ടേറെ പ്രഗത്ഭർ പൂർവ വിദ്യാർഥികളാണ്. പാഠ്യ–പാഠ്യേതര വിഷയങ്ങളിൽ മികവ് പുലർത്തുന്ന കോളജ് വോളിബോൾ ഉൾപ്പെടെ കായിക മേഖലയ്ക്കു നൽകുന്ന സംഭാവനകൾ നിസ്തുലമാണ്.



**അഖില മലങ്കര ബാലസമാജം കേന്ദ്ര ജനറൽ സെക്രട്ടറിയായി നിയമിതനായ ഫാ. റിനോ കെ. മാത്യു.**

**എം.ജി. യൂണിവേഴ്സിറ്റിയിൽ നിന്ന് ഗണിത ശാസ്ത്രത്തിൽ മഞ്ജു ജോണിന് ഡോക്ടറേറ്റ് ലഭിച്ചു. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അസിസ്റ്റന്റ് പ്രൊഫസറും കൊടുമൺ ഐക്കാട് തുണ്ടുപറമ്പിൽ പുത്തൻവീട് അമ്മിണി ജോണിന്റെയും പരേതനായ ടി. എസ്. ജോണിന്റെയും മകളും, കൈപ്പട്ടൂർ ചുമലേത്ത് ജോൺ സി. ജോയിയുടെ ഭാര്യയുമാണ്. കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**

